ഛിഞ്ഞി രാമച്ചം ചന്ദനം തിപ്പലി ഇവ കല്ക്കംകൊണ്ടു നെയ്യെന്ത സേവിപ്പിക്ക-പനിശമിക്കും- അഷ്ടമംഗലഘൃതം— ലാക്ഷാദിതാൻ മഹാലാക്ഷാദിതാൻ എണ്ണ തേപ്പിക്ക-പനിച്ചുകാലംചെന്നു ദേഹംമെലിഞ്ഞവൎക്ക ഏററവുംനന്നു

പനിയിൽതലവേദനാവിന— കലശൊമ്പും മരട്ടമരട്ടയും അരച്ചു നെററിമേലിടുക ഏന്നാൽശമിക്കും- നാഴിനെല്ലിക്കായും നാഴികൊത്തമ്പാലയരിയും കൂട്ടികഷായം വച്ചുവെള്ളത്തിൽകാഞ്ഞിരത്തിൻവേര അരച്ചിടുക-തലനോവശമിക്കും

തലകനക്കതിരിക്ക പിളൎന്നതൊന്നുക ഇവറ്റെ-നെല്ലിക്കപ്പൂള്ളുംകരുന്തല പൂളിഞ്ഞെമ്പ മുത്തങ്ങ ഇവസമംമൊരിൽപുഴുങ്ങി അരച്ചുനെറുകയിൽ കുഴമ്പിടുക-വിഷ്ണുക്രാന്തി അരച്ചു കാച്ചുവെള്ളത്തിൽസേവിപ്പിക്ക ഇമ്പയില പിഴിഞ്ഞ നസ്യംചെയ്ക പനിവരുവിൻമുമ്പെ പൂക്കൈതവേര ഇടിച്ചുപിഴിഞ്ഞ ചന്ദനം കല്ക്കമിട്ട എണ്ണ വെന്തസേവിപ്പിക്ക

ഒന്നരാടപ്പനിക്ക— പാൽകൊണ്ടു ധാരയിടുക- തുമ്പകഴുത്ത അരച്ചുഇളനീരിൽസേവിപ്പിക്ക-ഒന്നരാടപ്പനിശമിക്കും— ചിറെറളളും ചുണ്ടവേരും കൂട്ടി ഷഡംഗംകഷായംകുടിക്ക പനിപഴതായാൽ പാൽകൂട്ടുക പഞ്ചഗവ്യഘൃതവും സേവിപ്പിക്ക മൂന്നുമക്ഷണത്തെ ശൎക്കരയിൽ മരച്ചുസേവിപ്പിക്ക നാലാന്നാം പനിശമിക്കും നിശ്ചയം

ജ്വരഗുളിക— ഏലത്തരി ചന്ദനം ദേവതാരം ഏരട്ടിമധുരം മുത്തിങ്ങ മാഞ്ചി നന്നാറി ചുക്ക പച്ചില കടുകരോഹിണി ഇരുവേലി തിപ്പലി ഈന്തൽപഴം രാമച്ചം അരേണുകം ജീരകം ഇരിപ്പപ്പൂവ് മാതളത്തിൻതോലി പുഷ്കരമൂലം ഗോരോചനം ഇവ സമംകൊണ്ടു കരിമ്പിൻ ചാററിലും ഇളനീരിലും അരച്ചു കഴഞ്ചിക്കുരുപ്രമാണം ഗുളിക നിഴലിലുണക്കി തേങ്ങാവെള്ളത്തിൽ പഞ്ചസാരയും കൂട്ടിസേവിപ്പിക്ക പനിശമിക്കും

രാമബാണഗുളികയുടെയോഗം: ഇതംശുദ്ധി—ഗോമൂത്രത്തിലും എരുമച്ചാണകത്തിലും കാടിയിലും മുലപ്പാലിലും നെയ്യിലും തേനിലും വെള്ളത്തിലും ക്രമത്താൽ കാച്ചിമുക്കിയാൽ ശുദ്ധിവരും— ഈ ഇതം ആറുപണത്തൂക്കം ചാലിയും ആറുപണത്തൂക്കം ഗോരിപാഷാണം നാലുപണത്തൂക്കം കഴഞ്ചിക്കുരുവിൻെറ ഉള്ളിലെത മൂന്നുപണത്തൂക്കം ഇങ്ങിനെകൂട്ടീട്ടു ചെറുനാരങ്ങപിഴിഞ്ഞ വെള്ളത്തിൽ അരച്ചു ചെറുപയററിൻപ്രമാണം ഗുളിക-പശുവിൻപാലിൽ സേവിപ്പിക്ക ഉപ്പുംപുളിയും വൎജ്ജിക്ക— നല്ലരി

ഴിഞ്ഞ വെള്ളത്തിൽ സേവിപ്പിക്ക—അപ്പനീരിലാകാം— കഷായ ത്തിലുമാം— സന്നി ശമിക്കും—

സന്നിക്കുകഞ്ഞികൾ— മലരിട്ട കഞ്ഞിവെള്ളം ചുക്കു കൊത്തമ്പാലയരി തിപ്പലി ഇന്തുപ്പ ഇവ കിഴികെട്ടിയിട്ട കഞ്ഞിവെള്ളം കരിന്തൊട്ടിവെര കൊടിത്തൂവ്വവെര പുത്താംകരന്തല ഇവയിട്ടും കഞ്ഞിവെച്ചു കുടിപ്പിക്ക— വിശപ്പുണ്ടാം— പനി ശമിക്കും—

തലെക്ക കഴമ്പിട്ടാവാൻ— കരിന്തൊട്ടിയില പുളിഞരമ്പ ലൊഹിതാസ്യം വെന്നിനായകം— ഇവ തെങ്ങാപ്പാലിലരച്ചു ആവണക്കെണ്ണയിൽ ചാലിച്ചു നിറുകയിൽ കഴമ്പിടുക— രണ്ടു നെരവും. കള്ളത്താൻ വരിയിരിപ്പൊടിയിട്ട തലതൊത്തുക— പുളിഞ്ഞരമ്പ കമ്പളവള്ളി കരിന്തൊട്ടിവെര നെല്ലിക്ക കസ്തൂരകം— വെന്നിനായകം ത്രികൊല്പക്കൊന്ന ഇവ സമം കൂട്ടിപ്പൊടിച്ചു തെങ്ങാപ്പാലിൽ അരച്ചു ആവണക്കെണ്ണ കൂട്ടി ചാലിച്ചു നിറുകയിൽ ഇടുക— സന്നി എല്ലാം ശമിക്കും—

പിത്തവികെസന്നിക്ക— ഏരട്ടിമധുരം നെല്ലിക്ക കാവിമണ്ണ അരക്ക തെററാമ്പരല ആമ്പൽ ഇവ പൊടിച്ചു തെങ്ങാപ്പാലിൽ അരച്ചു മുലപ്പാലും ആവണക്കെണ്ണയും കൂട്ടി കഴമ്പിടുക— മൂന്നനെരം— സന്നി എല്ലാം ശമിക്കും— കലംകൊമ്പ ത്രാക്ഷാ ചന്ദനം ചിറ്റമ്പ ഇവ അരച്ചു മുലപ്പാലിൽ നെററിമെലിടുക സന്നിശമിക്കും— തലനൊവിന്നും നന്നു— ത്രാക്ഷമുലപ്പാലിലരച്ചു സേവിപ്പിക്ക—സന്നിയുടെ വല്പന നിലക്കും— ഇവ ഒററ ഒക്ക അവസ്ഥക്കു തക്കവണ്ണം ചെയ്ക—

മറിന്നൊത്രചാദികഷായം— ചിററമൃത ആടലൊടകത്തിൻവെർ. പുഷ്പവെർ ഇവ ഓരൊകഴഞ്ചു വീതം കഴഞ്ചു രണ്ടു മൂത്തെങ്ങ കൊടിത്തൂവ്വവെർ മൂന്നുകഴഞ്ചു ഇങ്ങിനെ കഷായം— ജീരകം മെമ്പൊടിയായി സേവിപ്പിക്ക— സന്നിക്കും പനിക്കും നന്നു—

വില്വാദികഷായം— കൂവളത്തിൻവെർ കരിന്തൊട്ടിവെർ ചുക്ക കൊത്തമ്പാലയരി ചെറുപയററിൻപരിപ്പ മലര മാവിലഞെട്ടി മാവിൻതളിര ഇങ്ങിനെ കഷായം സേവിപ്പിക്ക— പനിക്കും ഛർദ്ദിക്കും സന്നിക്കും നന്നു— തലനൊവിന്നും നന്നു— രുചിയുണ്ടാം ദീപനം വരും—

മുത്തങ്ങ ചിററമൃത കരിന്തൊട്ടി മുന്തിരിങ്ങ നന്നാറികിഴങ്ങ തിപ്പലി ചന്ദനം പർപ്പടകം ഇവ കഷായംവെച്ചു തിപ്പലിയും തേനും മെമ്പൊടിയായി സേവിപ്പിക്ക—ഏറ്റവുംജ്വരം ശ

ഴകം നെല്ലിക്കയുംകൂടി കഷായംവെച്ച നാല്പാമരത്തിന്മൊട്ട, ചിറ്റമൃത, പുല്ലാംകുറുന്തല ഇവ ഇടിച്ച ആ കഷായവെള്ളത്തിൽ പിഴിഞ്ഞരിച്ച എണ്ണകൂട്ടി പ്രകൃതിക്ക തക്കവണ്ണം പാലുംകൂട്ടി കൊട്ടം, ഇരട്ടിമധുരം, ചന്ദനം, രക്തചന്ദനം, ദേവതാരം, പതിമുകം, കച്ചൂരിക്കിഴങ്ങ, പച്ചിലഇവ അരച്ചകല്ക്കമിട്ടപാകത്തിലരച്ച തേപ്പിക്ക ഇതിൽ മുമ്പിലെ കല്ക്കം വെറുമുള്ള പിന്ന തെങ്ങിന്ന വെള്ളില സന്നിക്ക ഉതവണ്ണം കുളിച്ചാൽ തലയിൽ തേല്ക്ക പൊടിപ്പിക്ക സന്നഗുളിക സേവിപ്പിക്കുകയും വെണം സന്നിപാതഗുളിക പണത്തിന നാല സന്നിയെന്ന എട്ടിന്ന വാഴിയായ കഴിൽകം ഒന്ന ഇങ്ങിനെ സന്നിചികിത്സപ്രകൃതിക്ക തക്കവണ്ണം ചെയ്യൊള്ക

സന്നിയുണ്ടായാൽ മെൽകുടച്ചില പാരികളിൽ— ഉഴന്നും മുതിരയും ഉപ്പവായുംകൂടെ വറുത്തപൊടിച്ചകിഴികെട്ടിതള്ളകൊണ്ട കാച്ചിക്കപ്പുക മുതിര വറുത്തുപൊടിച്ച ആ പൊടി മെൽ തിരുമ്മുക സന്നിയുണ്ടായാൽ മുമ്പിൽ തലൊഴുക്കം കഴമ്പിടുക കഷായം സേവിപ്പിക്കയുംവെണ്ടു പിന്നെ ഇച്ചൊല്ലിയ പ്രയോഗങ്ങൾ വൈചിത്ര്യം അറിഞ്ഞ ചെയ്തുകൊൾക

## ഇതി സന്നിപാത ചികിത്സാ

---

## അഥ രക്തപിത്ത ചികിത്സാ

രക്തപിത്തംകൊണ്ട ചൊര ഇപ്പുന്നതിന്ന— ചന്ദനം വെണ്ണയിൽ സേവിപ്പിക്ക—വിഷ്ണുക്രാന്തി അരച്ചുപശുവിൻപാലിൽ സെവിപ്പിക്ക—പൊരാൽമൊട്ടും ആടലോടകത്തിൻവെരും പാൽകൂട്ടി കഷായംസേവിപ്പിക്ക ആടലൊതിയൻകിഴങ്ങും ചന്ദനവും കൂട്ടി കഷായം കുടിപ്പിക്ക കരിക്കിൻ ധാരൊഷ്ണത്തിൽ സേവിപ്പിക്ക പൊന്നാങ്ങാണി ഇടിച്ചപിഴിഞ്ഞനീരിൽ വെണ്ണയിട്ട പാലുംവീഴ്ത്തി ചന്ദനം കല്ക്കമിട്ട കാച്ചി മന്ദപാകത്തിലരിച്ച നെയ്യിൽകഷായകല്ക്കം പൊടിച്ചിട്ട സേവിപ്പിക്ക- തെച്ചിപ്പൂവ പൊടിച്ച തേനിൽസേവിപ്പിക്ക ആടലൊടകത്തില വാട്ടിപ്പിഴിഞ്ഞ തേൻകൂട്ടിസേവിപ്പിക്ക നാല്പാമരത്തിൻകുരുന്നും ചണ്ടിത്തൊലിയും ഇടിച്ചുപിഴിഞ്ഞ നെയ്യിൽ പാലും കൂട്ടി നന്നാറികിഴങ്ങകല്ക്കമിട്ട വെന്ത നെയ്യ സേവിപ്പിക്ക—രക്തപിത്തം ശമിക്കും

ചന്ദനൊശീരാദി കഷായം— ചന്ദനം, രാമച്ചം, മുത്തങ്ങ, മലര, ചെറുപയറ, തിപ്പലി, യവം, കുറുന്തോട്ടിവെര കഷായം

വച്ചു അരിച്ചു അതിൽ ഈമരുന്നുകൾ കലക്കീട്ടു വെച്ചു പി
റെറന്നാൾ എതിരെ പിഴിഞ്ഞരിച്ചു തേനും പഞ്ചസാരയും മെ
മ്പൊടിയായി സെവിപ്പിക്ക രക്തപിത്തം ശമിക്കും

ഇക്ഷുവല്യാദിഘൃതത്തിന്റെ യോഗം— കരിമ്പു, ഞാക, ചി
ററമൃത, നെല്ലിക്ക, നാഴൂരണമൊര, നീരാരൽ, നാല്പാമരത്തി
ൻകുരുന്നു, മുത്തെങ്ങ ഇവ ഇളനീററിലിടിച്ചു പിഴിഞ്ഞ നെ
വീഴ്ത്തി നെയ്യിനളം പാലും കൂട്ടി ഏലം ഇലവംഗം പച്ചിലനാ
ഗപ്പൂവു നന്നാറിക്കിഴങ്ങ രാമച്ചം ഇരട്ടിമധുരം ചന്ദനം ഇവ
കല്ക്കമിട്ട മെഴുകുപാകത്തിലരിച്ചു പഞ്ചസാരയിട്ട കടഞ്ഞു സെ
വിപ്പിക്ക രക്തപിത്തം ശമിക്കും

ധാത്ര്യാദിനെയ്യിന്റെ യോഗം— നെല്ലിക്ക മൊത്തക്ക കരിമ്പ
ശതാവരി കമ്പുകൾ ഇവ ഇടിച്ചുപിഴിഞ്ഞ വെള്ളത്തിൽ നെ
വീഴ്ത്തി പാലംവീഴ്ത്തി മുന്തിരിങ്ങ ഇരട്ടിമധുരം ചന്ദനം ഇവ
കല്ക്കമിട്ട കാച്ചി പഞ്ചസാരയിട്ട പാകം ചെയ്തു സെവിപ്പിക്ക
ഇതിന്റെ ഗുണം രക്തപിത്തം, പിത്തം, അസൃഗ്ദരം, പാണ്ഡു,
ഗുന്മം, വാതശോണിതം, മെഹം, ഭ്രാന്ത ഇവററിന്നു ശമനം

മെല്പോട്ടുള്ളതിന്നു വിരെചിപ്പിക്ക അവിപത്തികൊണ്ടു പിന്നെ
കീഴ്പോട്ടുള്ളതിന്നു ഛർദ്ദിപ്പിക്ക പശുവിൻചാണകം ചൂടൊടെ എടു
ത്ത തലയിലിടുക പാൽകൊണ്ടു തലക്കു ധാരയിടുക ചന്ദനാദി
എണ്ണ തെപ്പിക്ക പൊരമട്ടി നീർക്കാം മുത്തെങ്ങ കൊണ്ടു പാ
ൽകൂട്ടി കഷായം സെവിപ്പിക്ക നാഴൂംപാഴത്തിൻവെർമെൽ
തൊലി കഷായം വച്ചു ഏരട്ടിമധുരം ചെറുമുള ഇവകഷായംവെ
ച്ചു ആടലൊടകത്തില ഇടിച്ചു പിഴിഞ്ഞ പാലുംകൂട്ടി നെയ്യ വെ
ന്ത സെവിപ്പിക്ക രക്തപിത്തം ശമിക്കും

ശതാവൎയ്യാദികഷായം— ശതാവരിക്കിഴങ്ങ, നന്നാറി, ചന്ദ
നം, ഇരുവെലി, രാമച്ചം, മൊരമീര, മുന്തിരിങ്ങ, പറച്ചുണ്ട,
ചെങ്ങഴിനീക്കിഴങ്ങ, ഏരട്ടിമധുരം ഇവ കഷായം തേനും പഞ്ച
സാരയും മെമ്പൊടിയായി സെവിപ്പിക്ക ഊൎദ്ധ്വരക്തപിത്തവും
ശമിക്കും

അവിപത്തിചൂൎണ്ണം— ചുക്കു, മുളകു, തിപ്പലി, ഏലം, ഇലവം
ഗം, പച്ചില, വിഴാലരി, നെല്ലിക്ക, കടുക്ക ഇവ എല്ലാംകൂടിയെ
ളം ത്രികൊല്പക്കൊന്നയും കൂട്ടിപ്പൊടിച്ചു പഞ്ചസാരയുംകൂട്ടി തിങ്ങ
ളെ കാച്ചുവെള്ളത്തിൽ സെവിപ്പിക്ക സുഖവിരെചനം വരും

ഇതി രക്തപിത്തചികിത്സാ

## അഥ അസൃഗ്ദരചികിത്സാ

—————*o*—————

ദുഃഖംകൊണ്ടും പട്ടിണികൊണ്ടും അതിമൈഥുനംകൊണ്ടും ഉഷ്ണങ്ങളാകുന്ന അന്നപാനാദികളെക്കൊണ്ടുംസ്ത്രീകൾക്കു യോനിയൂടെ ചോരവീഴുന്നതിന്ന അസൃഗ്ദരമെന്നുപെർ പ്രദരമെന്നുംചൊല്ലും വാതംകൊണ്ടും കഫംകൊണ്ടും ആകുന്നു എങ്കിൽ യോനിനൊന്താവെറിയിരിക്കും പിത്തംകൊണ്ടാകിൽചോരകറുത്തിരിക്കും പനിയുണ്ടാംശ്ലേഷ്മംകൊണ്ടാകിൽ ചോര മട്ടവെള്ളത്തിരിക്കും എല്ലാംകൂടുകിൽ എല്ലാലക്ഷണവുംഉളവാം അതു ശമിക്കയില്ല അതിന്ന മോഹവും പനിയുംകൂടിഉണ്ടാം

തെങ്ങിൻപൂക്കുലകൊണ്ടു കഷായം വെച്ചു അതിൽപഞ്ചസാരയുമിട്ടു സെവിപ്പിക്ക കുറുന്തോട്ടികഷായം പാൽകൂട്ടികുറുക്കി സെവിപ്പിക്ക കയ്യന്തൊന്നികൊണ്ടു കഷായം നെയ്യ്മെമ്പൊടി വാതംകൊണ്ടുള്ളതുശമിക്കും

ചന്ദനം ചെങ്ങഴിനീർക്കിഴങ്ങു ഇരുവെലി പാടക്കിഴങ്ങു ഞാവൽതോൽ ഇവകൊണ്ടു കഷായം തെൻ മെമ്പൊടി പിത്തംകൊണ്ടുണ്ടാകുന്ന ചോര നിൽക്കും

നാല്പാമരം ത്രിഫല മുത്തങ്ങ ചെമ്പരുത്തിവേർ കരിഞ്ഞാലി ഇവകൊണ്ടുകഷായം വെച്ചു സെവിപ്പിക്ക ശ്ലേഷ്മംകൊണ്ടുള്ളചോരനിൽക്കും

താമരപ്പൂവിന്റെ അല്ലി അരച്ചു വെണ്ണയിൽ സെവിപ്പിക്ക ചോരനിൽക്കും തെങ്ങിൻപൂക്കുല കുത്തിപ്പിഴിഞ്ഞനീരും പഞ്ചസാരയും തേനുംകൂട്ടിസെവിപ്പിക്ക ചോരപൊരിയുന്നതിനുത്തമം

ചെമ്പരുത്തിവെർകൊണ്ടു കഷായംവെച്ചതിൽ നെയ്‌വിള്ളി കല്ക്കത്തിന്ന പാടക്കിഴങ്ങു കാവിമണ്ണു ഇലവിൻപശ താളിമാതളം. ചെപ്പുംതൊൽ താഴമ്പൂവു മുത്തങ്ങ മുന്തിരിങ്ങാപ്പഴം അത്തിത്തൊൽ ചന്ദനം അഞ്ജനക്കല്ലു അതിവിടയം പാച്ചോറ്റിത്തൊൽ മാഞ്ചിയെന്ന ഇങ്ങിനെ നെയ്ക്കാച്ചിസെവിപ്പിക്ക ചോരപൊരിയുന്നതിനുത്തമം

അസൃഗ്ദരത്തിന്ന — പനി ദാഹം മോഹം ഇത്യാദികളുണ്ടാകിൽ ഷഡംഗംകഷായം കുടിപ്പിക്ക എണ്ണയും നെയ്യും തേച്ചു പാത്തിയിൽകിടത്തുക പാൽകൊണ്ടു ധാരയിടുക വീരാളിപ്പട്ടു ചുട്ട ഭസ്മം എണ്ണയിൽ കുഴച്ചു സെവിപ്പിക്ക ചോരനില്ക്കും വസ്തിയിങ്കൽ കടച്ചലും നോവും എങ്കിൽ പഴുത്തപ്ലാവിലകൊണ്ടു എണ്ണയും നെയ്യും പുരട്ടി കാച്ചി മെല്ലെ മെല്ലെ ഒപ്പുക

കഷായത്തിന്നാമരുന്നു — തെങ്ങിൻപൂക്കുല കരിങ്കൊരത്തൊലി ആടലോടകത്തിൻവേർ വെളുത്തചെമ്പരത്തിവേർ അത്തിത്തൊലി ചിററമൃത ശതാവരികിഴങ്ങ ഇവകൊണ്ടു കഷായം പാലുംകൂട്ടി വെച്ചു നെയ്യ മെഴുപ്പാടിയായി സേവിപ്പിക്ക അസൃഗ്ദരം ശമിക്കും

## ഇതി അസൃഗ്ദരചികിത്സാ

---

## അഥ അരോചകചികിത്സാ

---

കരിമ്പിൻനീരും ഇഞ്ചിനീരുംകൂട്ടി കവിൾക്കൊള്ളുക കാട്ടുതിപ്പലിവേർ കാളിവാഴക്കൊടത്തിന്മേലെ മൊഴ ഇഞ്ചി വിലപ്പനകിഴങ്ങ ഇവ നെയ്യിൽവറുത്ത കരിമ്പനീരും മുളകും മഞ്ഞളും ഇവ കൂട്ടി പുഴുങ്ങി അരച്ചു തൈരിൽ കൂട്ടി സേവിപ്പിക്ക രുചിയുണ്ടാം ഇഞ്ചി മാങ്ങാനാറി മാവിൻതളിര ഇവകൊണ്ട കൂട്ടി സേവിപ്പിക്ക കൂട്ടുക തലെക്ക പാൽകൊണ്ടുധാരയിടുക ത്രിഫലാദിതാൻ മഞ്ജിഷ്ഠാദിതാൻ അസനവില്വാദിതാൻ എണ്ണകൊണ്ട തലയ്ക്കു ധാരയിടുക ക്ഷീരബല എണ്ണതാൻ നെയ്യുതാൻ ചവച്ചു മാറത്തു നിറുത്തുക അരുചി ശമിക്കും

നെയ്ക്കു — ഇഞ്ചി മാങ്ങാനാറി മാവിൻതളിര മാതളനാരങ്ങ ഇവ ഇടിച്ചുപിഴിഞ്ഞ നെയ്യൊട്ടും പാലും കൂട്ടി കാട്ടുതിപ്പലിവേർ ചുക്കു തിപ്പലി ഏലത്തരി കരയാമ്പൂവു ജാതിപത്രിക കാട്ടുമുളകിൻവേർ കൊട്ടം ഇരട്ടിമധുരം ഇവ കല്ക്കമിട്ടു കാച്ചി പഞ്ചസാരയിട്ടു പാകംചെയ്തു സേവിപ്പിക്ക രുചിയുണ്ടാം

പൂകർപ്പൂരം പൊടിച്ചു പഞ്ചസാരയും തേനുംകൂട്ടി സേവിപ്പിക്ക രുചിയുണ്ടാം

ഇലവംഗം ഇരട്ടിമധുരം കൊട്ടം ഏലത്തരി ജീരകം അയമൊതകം ചുക്കു കാട്ടുതിപ്പലിവേർ തിപ്പലി ഇവപൊടിച്ചു ഇഞ്ചിനീരിൽ അരച്ചു ഗുളിക ഇഞ്ചിനീരും പഞ്ചസാരയുംകൂട്ടി സേവിപ്പിക്ക

കാവിമണ്ണും പുളുകലത്തിന്നൊട്ടും തിപ്പലിയും കൂട്ടിപ്പൊടിച്ചു പഞ്ചസാരയും കൂട്ടി തേനിൽസേവിപ്പിക്ക

മലരിഞ്ചിക്കു — ജീരകം പൊടിച്ചു രണ്ടുപലം ഇഞ്ചി നെയ്യിൽവറുത്തുപൊടിച്ചു രണ്ടുപലം ശർക്കര രണ്ടിടങ്ങഴി വെള്ളത്തിൽ വച്ചു കുറുക്കി സാന്ദ്രപാകത്തിൽ ഇപ്പൊടിയും മേൽപ്പൊടിയുമിട്ടു ഇളക്കി പലകമേൽ ചൊരിഞ്ഞു നുറുക്കിക്കപ്രമാണം

ഗുളിക രണ്ടുനെരവും സെവിപ്പിക്ക. രുചിയുണ്ടാം. ഈ യൊഗത്തിൽ ത്രികടു, ത്രിജാതം, ജാതിക്ക കരയാമ്പൂവ്വ, ജാതിപത്രിക ഇവ എല്ലാം കൂടിയൊളം ത്രികൊല്പക്കൊന്നയും കൂട്ടിപ്പൊടിച്ചു ആ പൊടിയൊളം പഞ്ചസാരയും കൂട്ടി ശർക്കര കഷായംവെച്ചു അതിൽ കറഞ്ഞൊരു എണ്ണയും നെയ്യും തെനും വിട്ടു ജീരകവും ഇഞ്ചിയും മലരും പൊടിച്ചിട്ടു ഈ പൊടിയും ഇട്ടു ലെഹം ചമച്ചു താന്നിക്കാ പ്രമാണം രണ്ടുനെരവും സെവിപ്പിക്ക. രുചിയുണ്ടാം. സുഖവിരെചനമുണ്ടാം ദീപനമാകയുമുണ്ടു

ആമ്രപല്ലവാദികഷായം— മാവിൻതളിര, മാവിലത്തൊട്ടി കൂളത്തിൻവെർ മലര ഇഞ്ചി കരിമ്പ മാതളനാരങ്ങയല്ലി ഇവകഷായം ജീരകം മെല്പൊടിച്ചെർത്തു സെവിപ്പിക്ക രുചിയുണ്ടാം.

ആമ്രപല്ലവാദിനെയ്യിന്ന— ഈ കഷായം വെച്ചു അരിച്ചു നെയ്യും പാലും വിട്ടു നാരങ്ങാനീരും മാവിൻതളിരും ഇഞ്ചിയും മാതളനാരങ്ങയും താമരവളയവും ഇടിച്ചു പിഴിഞ്ഞ കൽക്കത്തിന്ന ചൂടകപ്പൂരം, കരയാമ്പൂവ്വ, ഏലത്തരി, ജാതിപത്രിക, ഏലവംഗം, നാഗപ്പൂവ്വ, പഴമുളക, തിപ്പലി, ചുക്ക ഇവ കല്ക്കമിട്ടു നെയ്യെന്ത സെവിപ്പിക്ക. രുചിയുണ്ടാം.

വില്വാദിയും കല്യാണഗുളവും കൂടി കഷായത്തിന്ന— കൂവളത്തിൻവെർ, കുറുന്തൊട്ടിവെർ, കൊത്തമ്പാലയരി, ചെറുപയറ പാടക്കിഴങ്ങ, ഉങ്ങിൻതൊലി ആവൽതൊലി നന്നാറികിഴങ്ങ, പാൽമുതുക്കിഴങ്ങ ഓരിലവെർ, മൂവിലവെർ, ചെറുവഴുതിനവെർ, നാഗദന്തിവെർ മരൊൾതൊലി, ത്രിഫല, ചിറ്റമൃത, ശതാവരികിഴങ്ങ, നിലപ്പനകിഴങ്ങ ഇവസമം നാഴിനെയ്യു ൧ പലംകൊണ്ടു കഷായംവെച്ചു എട്ടൊന്നാക്കിശെഷം പതിനാറുപലം ശർക്കര കലക്കി തീമെൽവച്ചു കുറുക്കിമുത്തങ്ങ, കൊത്തമ്പാലയരി ജീരകം, ഏലവംഗം, ത്രികടു, താമരവല്ലി ഇവ പൊടിച്ചിട്ടു ഗുളികയാക്കി സെവിപ്പിക്ക. രുചിയില്ലാത്തതിന്നും മറ്റുള്ള അഗ്നിക്ക ബലമുണ്ടാവാനും നന്നു.

രുചിയില്ലായ്കകൊണ്ടു ഛർദ്ദിയുണ്ടെങ്കിൽ— പത്തുകഴഞ്ചു തുവരും രണ്ടു കഴഞ്ചു ഇഞ്ചിയും കൂടികഷായം സെവിപ്പിക്ക. യവാന്യാദി താലീസപത്രാദി കർപ്പൂരാദി ഈ പൊടിയുംനന്നു.

മാതളനാരങ്ങ, താമരവല്ലി, ജീരകം, ത്രികടു, കൊത്തമ്പാലയരി, ഇവ പൊടിച്ചു ഇളനീർവെള്ളത്തിലിട്ടു കവിൾക്കൊള്ളുക. രുചിയുണ്ടാം.

ഇതി അരൊചക ചികിത്സാ

## അഥ ഛർദ്ദിചികിത്സാ

മലർപ്പൊടി തേനിൽസേവിപ്പിക്ക. ഉമ്പവേർ മുള്ളിലവേർ, കൂവളത്തിൻവേർ, ചുക്കു, അയമോദകം ഇവകഷായം ജീരകം മേമ്പൊടിയായി സേവിപ്പിക്ക ഛർദ്ദി ശമിക്കും. വില്വാദികഷായവും ജംബ്വാമ്രപല്ലവാദികഷായവും സേവിപ്പിക്ക. ഒരു പലം കൂവളത്തിൻവേരും മലരും ചുക്കും കൂടെ കഷായംവെച്ചു ജീരകം മേമ്പൊടിയായി സേവിപ്പിക്ക. ഛർദ്ദിശമിക്കും. ചന്ദനം മുലപ്പാലിൽ നസ്യം ചെയ്ക. ഒരു പലം കൂവളത്തിൻവേർ നാഴി പാലുംകൂട്ടി ആറു നാഴി വെള്ളത്തിൽ കഷായം വെച്ചു നാഴിയാകുമ്പോൾ വാങ്ങി അരിച്ചു മലരിട്ടു ജീരകവുംപൊടിച്ചിട്ടു സേവിപ്പിക്ക. ഛർദ്ദിശമിക്കും. ത്രിജാതം, താമരയല്ലി, ലന്തക്കുരു പ്രിയംഗു, മുത്തങ്ങ, ചന്ദനം, അമൃത ഇവ പൊടിച്ചു നെയ്യും പഞ്ചസാരയും തേനുംകൂട്ടി സേവിപ്പിക്ക. നവര കിഴികൊണ്ടു കൊള്ളുക. എണ്ണയും നെയ്യുംകൂട്ടി വെതുമ്പി സർവ്വാംഗം ധാരയിടുക. കൂവളത്തിൻവേർ കരിമ്പ ഇഞ്ചി. കാരില മുള്ളില, മലര മാന്തളിര ഇവകഷായംവെച്ചു. പഞ്ചസാര മേമ്പൊടി ചേർത്തു സേവിപ്പിക്ക. ഛർദ്ദിശമിക്കും—

ഘോരഛർദ്ദിക്കു— അരകം, ആടലോടകവേര, സഹസ്രവേധി, ചന്ദനം, ഇരട്ടിമധുരം, ഇവ ഓരോന്നു അരച്ചു വെള്ളത്തിൽ സേവിപ്പിക്ക. തെച്ചിവേരും മുള്ളിലവേരും ഇട്ടു പാലു വീത്തി കാച്ചി കുടിപ്പിക്ക. മലക്കുഴമ്പിടുക. തലയ്ക്കു ലാക്ഷാദി കുഴമ്പും തേക്കുക. അന്തിക്കപോൽ കൂട്ടുക. തലയ്ക്കു പാൽകൊണ്ടു ധാരയിടുക. ഘോര ഛർദ്ദിനിൽക്കും.

ഘോരഛർദ്ദിക്ക രക്തപിത്തത്തിന്നു ചൊല്ലിയ ചികിത്സകളെയും ഔചിത്യം അറിഞ്ഞു ചെയ്ക—

## ഇതി ഛർദ്ദിചികിത്സാ

## അഥ ഭക്തരോധചികിത്സാ—

വിശ്വാമ്ലാദികഷായം ചുക്കു മുത്തങ്ങ, അരകം, ഊരകത്തിൻവേർ കരന്തൊട്ടിവേർ അരത്ത തിപ്പലി ഇവകൊണ്ടു കഷായംജീരകം മേമ്പൊടിയായി സേവിപ്പിക്ക. ഭക്തരോധംശമിക്കും. ജംബ്വാമ്രപല്ലവാദികഷായം സേവിപ്പിക്ക കൂവളത്തിൻവേരും മലരും ചുക്കും ഇവ കഷായം സേവിപ്പിക്ക—

ച്ചകം ഇരുവേലി രാമച്ചം കൊട്ടം ഇവ കല്ക്കമിട്ട പിഴിഞ്ഞ ത്തിലരിച്ചെടുക്ക ഉഷ്ണവും ശമിക്കും കാസശ്വാസം ശമിക്കും

നവരക്കിഴി കെട്ടികാച്ചിയ എണ്ണയും നെയ്യുമായി വെതുമ്പി സർവ്വാംഗധാരയെച്ചു ക്ഷീരബലയെണ്ണ മാറത്തു തിരുമ്മുക പുഴുക്കും പഞ്ചസാരയും മലർപ്പൊടിയും കൂട്ടി ചുക്കിട്ടതിളച്ചവെള്ളത്തിൽ സേവിപ്പിക്ക തേൻ, നെയ്യ്, ജീരകം, മലര്, പുഴുക്ക്, പഞ്ചസാര ഇങ്ങിനെ കൂട്ടി തിളച്ചവെള്ളത്തിൽസേവിപ്പിക്ക പുന്നവേരിന്മേൽതൊലിയും ജീരകവും പുഴുക്ക് കൂട്ടിഅരച്ചുചുക്കിട്ടതിളച്ചവെള്ളത്തിലരച്ചു സേവിപ്പിക്ക വായു ശമിക്കും

ആശാളി, കിരിയാത്ത, ജീരകം ഇവപൊടിച്ചു ജീരകവെള്ളത്തിലരച്ചു ഗുളിക ജീരകവെള്ളത്തിൽ സേവിപ്പിക്ക വായു ശമിക്കും

വാതഗുളികയ്ക്കു—കസ്തൂരി, കിരിയാത്ത അരത്ത, പുഴുക്, അയസ്കാന്തം, പൂടകർപ്പൂരം, ജാതിക്ക, ഇലവങ്ഗില, ചവൽക്ഷാരം, ത്രിഫല ഏലവത്തരി, ഏലവംഗത്തൊലി, പച്ചില, ജീരകം, കരിംജീരകം, അയമോദകം, അക്കിക്കറുക, ശതകുപ്പ, ഇരട്ടിമധുരം, കരയാമ്പൂവ്, കായിരുന്ന ഇരുവേലി നറുമ്പശ പാറകിപ്പുല്ല് പാശി ചന്ദനം വയമ്പ ചീനമുളക് തിപ്പലി പൊങ്കാരം അഞ്ജനക്കല്ല് മനയോല ആശാളി ചാലിയം ഇവ സമം ചുണ്ടവേര് ചുരക്കഴുത്ത കൊടിയാവണക്ക മുരിങ്ങ കരിമ്പനക്കുരുമ്പ പഴുത്തപ്ലാവിലഞെട്ടി കാട്ടുമുള്ളിവേരിന്മേൽതൊലി ഇവയും സമം ഇവയെല്ലാംകൂടി കഞ്ഞുണ്ണിവെള്ളത്തിൽ ജീരകവെള്ളത്തിൽ പാലിൽ ഇവററിലൊന്നിൽ അരച്ചു കുന്നിപ്രമാണംഗുളിക നിഴലിലുണക്കി ജീരകവെള്ളത്തിൽ സേവിപ്പിക്ക എല്ലാവായുക്ഷോഭങ്ങളും മന്ദക്ഷാമവുംശമിക്കും

നെയ്യ്—ആടലോടകവേര് എട്ടുപലം ചുണ്ടവേരിന്മേൽതൊലി കാട്ടുമുള്ളിവേരിന്മേൽതൊലി ഇവ നന്നാലുപലം കഷായംവെച്ചു എട്ടൊന്നാക്കശേഷം നാനാഴി നെയ്യ് വീഴ്ത്തി എരട്ടിപ്പാലുംകൂട്ടി പഴുത്തപ്ലാവിലഞെട്ടി ദേവതാരം മുത്തങ്ങ വിഴാലരി അമുക്കുരം വരട്ടുമഞ്ഞൾ ജീവകം ഇടവകം ഇരിപ്പക്കാതൽ തിപ്പലി അരത്ത ഇഞ്ചി പെരുംതേക്കിൻവേര് നാഗപ്പൂവ് ചുക്ക ഇരട്ടിമധുരം ഉഴുന്ന ചെറുപയറ ജീരകം ഇവ കല്ക്കമിട്ട ചുരക്കഴുത്ത തലന്നീലി കൊടിയാവണക്ക കരിമ്പനക്കുരുമ്പ പച്ചടകം ഇവ ഇടിച്ചുപിഴിഞ്ഞ വെള്ളവുംകൂട്ടി കാച്ചിഅരിച്ചുപഞ്ചസാരയിട്ട പുനഃപാകംവെച്ചു സേവിപ്പിക്ക കാസവും പനിയും

വീഴ്ച്ചമുട്ടം വായുക്ഷോഭവും ഇവ ശമിക്കും ഇവ പ്രകൃതികൾ തങ്ങളെന്നു കണ്ടുകൊൾക

ഇതി വായുക്ഷോഭചികിത്സാ

## അഥ എക്കിൾചികിത്സാ

വരിക്കപ്ലാവിന്റെ ചകിണി കൊരി അരെച്ചു തുണിയിൽ തേച്ചു തൊട്ടാർതൊട്ടിയും ഞെഴെച്ചെമ്പിന്റെതൊലിയുംകൂട്ടിതിരിതെരച്ചു കഴുത്തിൽകെട്ടുക പീലിത്തണ്ടും വട്ടമഞ്ഞളും മയൂരശിഖയുംകൂടി തിരിചെയ്തു നെയ്യിൽ നനെച്ചുപുകെക്കപച്ചപ്പുഴുക തുണിയിൽ പുരട്ടി തിരിചെയ്തു നെയ്യിൽ നനെച്ചുപുകക്കുക എക്കിട്ട അപ്പോഴെ ശമിക്കും നിശ്ചയം ഇന്തുപ്പു അരെച്ചു പാലിൽസെവിപ്പിക്ക മുക്കുറ്റി അരെച്ചു വെണ്ണയിൽ സെവിപ്പിക്ക മുലപ്പാൽകൊണ്ടും കർപ്പൂരംകൊണ്ടും നസ്യംചെയ്ക എണ്ണയും നെയ്യും വെളുമ്പിതെക്ക നമരക്കിഴികൊണ്ടു കാച്ചുക പുളകലം പൊടിച്ചു മലത്തവിട്ടാ ജീരകവും തേനും കൂട്ടിസെവിപ്പിക്ക മഗധജാദിപൊടി സെവിപ്പിക്ക നാഗപൂവും ഏലത്തരിയുമായുള്ള ഗുളിക സെവിപ്പിക്ക വലിയപഞ്ചമൂലം ഓരോകഴഞ്ചുവീതവും കുറുന്തോട്ടിയും മൂന്നുകഴഞ്ചു ഇതിന്റെ കഷായം ജീരകം മെപ്പൊടിയായി സെവിപ്പിക്ക എക്കിട്ട ശമിക്കും

മുത്തവെർ കുറുന്തോട്ടിവെർ ആവണക്കിൻവെർ ചെറുതെക്കിൻവെർ കൊട്ടം ഇവകൊണ്ടു കഷായംവെച്ചു ജീരകംമെപ്പൊടിയിട്ടു സെവിപ്പിക്ക

ഉള്ളി ഇടിച്ചു പിഴിഞ്ഞ എണ്ണകാച്ചി ഇന്തുപ്പു പൊടിച്ചിട്ടു സെവിപ്പിക്ക പാൽവുരക്കഴുത്ത വാട്ടിപ്പിഴിഞ്ഞ വെള്ളം സെവിപ്പിക്ക ഇരട്ടിമധുരം ചുക്ക തിപ്പലി ജീരകം അഞ്ജനക്കല്ലു കഷായക്കല്ലു നെല്ലിക്ക ഇവ ഒരോരോകഴഞ്ചു പൊടിച്ചു പഞ്ചസാരയും കൂട്ടി തേനിൽ സെവിപ്പിക്ക എക്കിട്ടശമിക്കും

അഗ്നിമന്ഥാദികഷായം— മുത്തവെർ കുറുന്തോട്ടിവെർ ചെറുതെക്ക കൊട്ടം ചുക്ക ജീരകം മെപ്പൊടി (ചന്ദനം ഇല്ലില്ല കലര അകില ഞെരിഞ്ഞിൽ ഏലവംഗത്തൊലി ചെഞ്ചല്യം പുഴുക പീലി ഇവകൊണ്ടു തിരിചെയ്തു നെയ്യിൽ നനെച്ചുപുക ഇവ ഒരൊന്നരമാം)

ഇതി എക്കിൾചികിത്സാ

## അഥസ്വരസാദചികിത്സാ

എണ്ണയും നെയ്യും കൂട്ടിവെള്ളമ്പിതെക്കം പാൽ കൂട്ടുക. ദശമൂലനവനീതത്തെസേവിപ്പിക്ക ദശമൂലം കഷായംവെച്ച അരിച്ച ആ വെള്ളത്തിൽ പാൽവീഴ്ത്തി കാച്ചി ഉറവീഴ്ത്തി കലക്കിയവെണ്ണ ദശമൂലനവനീതമാകുന്നത അതിൽ തിപ്പലി പൊടിച്ചിട്ട തേനുംകൂട്ടി സേവിപ്പിക്ക ചെറുതേക്കും ദേവതാരം കടുക ചുക്ക ഇവ കഷായം തിപ്പലിയും തേനും മേമ്പൊടി ചെറുതേക്കും പനിശമിക്കും

ഏലാകണാദികഷായം— ഏലത്തരി തിപ്പലി ഇരട്ടിമധുരം ചുക്ക മുന്തിരിങ്ങ ആടലോടകവേർ വെപ്പിൻതൊലി ചിറ്റരത്ത ഇരുവേലി ദശമൂലം അരക്ക ഇവകഷായം തേനും പഞ്ചസാരയും ജീരകവും മേമ്പൊടിയായി സേവിപ്പിക്ക സ്വരസാദവും രാജയക്ഷ്മാവുംശമിക്കും

പഞ്ചസാരഘൃതത്തിന്റെയോഗം— ആടലോടകവേർ അമൃത കയ്യുന്നി കണ്ടകാരി ഇവകഷായം വെച്ച നാലൊന്നശേഷം നെയ്‌വീഴ്ത്തി കൽക്കത്തിന്ന ചെറുതേക്ക വിഴാലരി ത്രിഫല അരത്ത ത്രികടു വയമ്പ പഞ്ചസാര ഇവകൾക്കമിട്ട നെയ്യൊന്ത സേവിപ്പിക്ക കാസം ശ്വാസം പിത്തം പനി പാണ്ഡു ഏമ്പക്കം ഗുന്മം എക്കിട്ട സ്വരസാദം ഇവശമിക്കും

കർപ്പൂരാദിപൊടിയും താലീസപത്രാദിയുംകൊടുക്ക ഇങ്ങിനെ അവസ്ഥക്ക തക്കവണ്ണംകണ്ട ചികിത്സിച്ചുകൊൾക

## ഇതിസ്വരസാദചികിത്സാ

## അഥഹൃദ്രോഗചികിത്സാ

ദശപഞ്ചമൂലമിട്ട കഞ്ഞി കുടിപ്പിക്ക കുറുന്തോട്ടിവേർ പാലുംകൂട്ടികഷായംകുടിപ്പിക്ക അവിടെ പിത്തജത്തിന്ന ശതാവരിഘൃതം സേവിപ്പിക്ക പിന്നെ ദശമൂലവും തൃണപഞ്ചമൂലവുംകൂട്ടികഷായംവെച്ച പാൽകാച്ചി ഉറവീഴ്ത്തി നടെത്തെപ്പോലെവെണ്ണ സേവിപ്പിക്ക ഹൃദ്രോഗം ശമിക്കും ദശമൂലവും തൃണപഞ്ചമൂലവും കൂട്ടി പാൽകഷായം വെച്ച സേവിപ്പിക്ക പിന്നെക്ഷീരബല എണ്ണ ചമെച്ചുമാറത്ത തേക്ക വിദാര്യാദി നെയ്യ സേവിപ്പിക്ക വിദാര്യാദികഷായം നെയ്യ്മേമ്പൊടിയായിസേവിപ്പിക്കയുമാം ദ്രാക്ഷാജീവകജീവന്തീത്യാദി നെയ്യ

കാച്ചി സെവിപ്പിക്ക. ഹൃദ്രൊഗം പൊട്ടുന്നതു ശമിക്കും.

കൊത്തമ്പാലയരി, ചുക്ക, ദെവതാരം, ആവണക്കിൻവെർ, കുറുന്തൊട്ടിവെർ, കുമിഴിൻവെർ ഇവകഷായം വെച്ച ഇന്തുപ്പ മെമ്പൊടിചെർത്ത സെവിപ്പിക്ക. ഹൃദയവ്യാധികളും, അശസ്സ. ഉദരവാതം, ഗുന്മം, പ്ലീഹ ഇവ ശമിക്കും.

പുഷ്കരത്തിൻവെർ അമൃത, ആവണക്കിൻവെർ കുറുന്തൊട്ടിവെർ ഇവകഷായംവെച്ച ഉഴുന്നും മുതിരപയറും ഇരട്ടിപാലും കൂട്ടി നെയ്യും കൂട്ടി എണ്ണകാച്ചി മാറത്തു നിത്യം. പാരിച്ച ഹൃദ്രൊഗം ശമിക്കും.

## ഇതി ഹൃദ്രൊഗ ചികിത്സാ

## അഥ തൃഷ്ണ ചികിത്സാ

വിദാര്യാദികഷായം കുടിപ്പിക്ക. ഷഡംഗം സെവിപ്പിക്ക. തൃണപഞ്ചമൂലം കഷായം സെവിപ്പിക്ക തൃഷ്ണശമിക്കും — തലെക്കു പാൽകൊണ്ടു ധാരയിടുക — ധാത്ര്യാദിനെയ്യ സെവിക്ക കൂട്ടുക. നാഗപ്പൂവ, മലര ജീരകം എരട്ടിമധുരം ഇവപൊടിച്ച പഞ്ചസാരയും കൂട്ടി തെനിൽ സെവിപ്പിക്ക. പച്ചക്കൊടിയും തെനും പഞ്ചസാരയും കൂട്ടി കവിൾകൊൾക. ഇളനീരിൽ തെനും ശർക്കരയും കൂട്ടി കവിൾകൊൾക. കൊത്തമ്പാലയരി അരച്ച അരികഴുകിയ നീരിൽ സെവിപ്പിക്ക മാറൊട ചുട്ട വെള്ളത്തിലിട്ട ആ വെള്ളം കുലുക്കി തണുത്താൽ മലർപ്പൊടിയും പഞ്ചസാരയും തെനും കൂട്ടി സെവിപ്പിക്ക. തൃഷ്ണശമിക്കും.

## ഇതി തൃഷ്ണ ചികിത്സാ

## അഥ രാജയക്ഷ്മ ചികിത്സാ

ശൊഷത്തിന്ന — വിദാര്യാദിനെയ്യസെവിപ്പിക്ക. അശ്വഗന്ധാദിനെയ്യസെവിപ്പിക്ക. പനികൂടെ ഉണ്ടാകിൽ ഷഡംഗം കഷായം സെവിപ്പിക്ക. ദശമൂലനവനീതം സെവിപ്പിക്ക പാൽകൂട്ടുക. അന്തിക്ക ശതാവര്യാദിഘൃതം സെവിപ്പിക്ക. ദശമൂലംപാൽകൂട്ടി കഷായം സെവിപ്പിക്ക. ത്രിഫലാമലകാദി എണ്ണതാൻ മഞ്ജിഷ്ഠാദി എണ്ണതാൻ തലെക്കു തെക്ക. മെലെക്കു ലാക്ഷാദിതാൻ അശ്വഗന്ധാ ബലാലാക്ഷാദിതാൻ തെക്ക. പാരം കരച്ചമെലിഞ്ഞവൎക്ക അമുക്കുരം പൊടിച്ച വെണ്ണനീർ ചാലിച്ചതിൽ പഞ്ചസാ

## അഥ ഉദാവൎത്തചികിത്സാ

മുരിങ്ങയില, കൊട്ടത്തൊങ്ങ, കരിഞ്ചീരകം ഇവകഷായം ജീരകംമെഴുപ്പാടിയായി സെവിപ്പിക്ക പുളിയിലയും വരട്ടുമഞ്ഞളും തെങ്ങായുമായിവറുത്ത കിഴികെട്ടി കാച്ചുക ശതാവരിയിലയും ആവണക്കിലയും ഇടിച്ചു കിഴികെട്ടിപാലിലിട്ട തീകത്തികാച്ചുകനവരക്കിഴികൊണ്ടു കാച്ചുക കലിക്കൊട്ടികിഴങ്ങും ഇന്ദുപ്പും കൂട്ടികത്തിച്ചതച്ചു ഇന്തുപ്പുംതേനും കൂട്ടി അരച്ചുഗുളവലയത്തിന്മെൽപുരട്ടുക വസ്തിപിടിക്ക

ഗുല്മശീലശമ്ലകഷായം— ചിറ്റിവിലവാദി, ആവൽകുരുന്ന, തഴുതാമവെർ, കൊടുവെലി, കാട്ടുതിപ്പലിവെർ ഇവ കഷായം ഇന്തുപ്പുമെഴുപ്പാടിയായി സെവിപ്പിക്ക ഗുല്മശീല ശമിക്കും

പഞ്ചനാദിഘൃതം—മുപ്പതുരണ്ടുപലം ഉള്ളി, നാലുപലം കൊട്ടത്തൂവ്വവെർ കൂട്ടി കഷായംവെച്ചു ചന്ദനം, കൊട്ടം, അയമൊതകം ഇവ കല്ക്കമിട്ട ബ്രാഹ്മിയും പുളിയാരലും ഇടിച്ചുപിഴിഞ്ഞ നെകാച്ചി സെവിപ്പിക്ക ഗുല്മശീല ശമിക്കും

## ഇതി ഉദാവൎത്തചികിത്സാ

## അഥ അതിസാരചികിത്സാ

സിദ്ധൌഷധം— പുളിയാരലും തെഴകിൻപട്ടയും കൂട്ടി മോരിൽ കുടിക്ക അതിസാരം ശമിക്കും തെഴകിൻകൊലിന്റെ അകത്തെപ്പത്തി നെയ്യിൽ വറുത്ത മുക്കുടി പിന്നെർപുളിതൊലി പിഴിഞ്ഞരിച്ചു തെങ്ങാപ്പാലുംകൂട്ടി സെവിപ്പിക്ക അതിവിടയും കുടകപ്പാലയരി, കടുകരൊഹിണി ഇവകൊണ്ടു കഷായംസെവിപ്പിക്കകുടകപ്പാലവെരിന്മെൽതൊലിഇടിച്ചുതരിയിൽകുഴച്ചുഇലകൊണ്ടുപൊതിഞ്ഞ മണ്ണുതെച്ചു ചുട്ട വെന്താൽ വാങ്ങിപ്പിഴിഞ്ഞരിച്ചു ഇന്തുപ്പും ജീരകവും പൊടിച്ചിട്ട സെവിപ്പിക്ക അതിസാരംശമിക്കും തെൻകൂട്ടിയുമാം ഈവണ്ണം പലകപ്പയ്യാനിയുമാം കാട്ടുചെനയുമാം മുത്തങ്ങ കഷായംവെച്ചു ഇന്തുപ്പ പൊടിയാക്കിസെവിപ്പിക്ക പിത്താതിസാരംശമിക്കും ഇഞ്ചി പുളിയാരൽ, തെറിഞ്ഞൽപുളിവെരിന്മെൽതൊലി, കരിനൊച്ചി, ഇവഇടിച്ചുപിഴിഞ്ഞ നെയ്യൊളം മൊരുംകൂട്ടി കാച്ചിസെവിപ്പിക്കപൊറാൾക്കഘൃതവുംനന്ന

൧ മുസ്താകരഞ്ജാദികഷായം—മുത്തങ്ങ, ഉങ്ങിൻതൊലി, അത്

വിടങ്ങം, കൊട്ടവെലി, കുമിഴിൻവെർ, ചുക്കു കാട്ടുതിപ്പലിവെർ ഇവകഷായം ജീരകം മെമ്പൊടിയായിസെവിപ്പിക്ക അതിസാരംശമിക്കും

മൊക്കാദികം — മൂവിലവെര കഷായംവെച്ച വെള്ളത്തിൽചുക്കു മുളക മഞ്ഞള ചെറുകടലാടി അയമൊതകം ഇവ അരച്ച കലക്കിമൊരുംവീഴ്ത്തി അരിയിട്ട മൊക്കഞ്ഞി കുടിക്ക പുളിയാരൽഇടിച്ചുപിഴിഞ്ഞ മൊരുംവീഴ്ത്തി മലരിട്ട കഞ്ഞികുടിക്ക അതിസാരംശമിക്കും

പടൊലമൂലാദികഷായം — പടവലവെർ ആവണക്കിൻവെർ നാകാന്തിവെർ ത്രിഫല ത്രികൊല്പക്കൊന്ന ആവൽക്കുരുന്ന കൊന്നക്കുരുന്ന ഇവകഷായം ഇന്തുപ്പ മെമ്പൊടിയായി സെവിപ്പിക്ക ശക്കര മെലെതിന്നുക വിരെചനമുണ്ടാം

കടുകാമലാദികഷായം — കടുക്കരൊഹിണി നെല്ലിക്ക ചിററമൃത ചുക്കു കൊന്നക്കുരുന്ന ഇവകഷായംസെവിപ്പിക്ക ശക്കര മെലെതിന്നുക മലശൊധനയുണ്ടാം

പാഠാദിഘൃതത്തിന്ന — പാടക്കിഴങ്ങ ഉങ്ങിൻതൊലി ആവൽതൊലി കൊഴിഞ്ഞിൽവെർ ചുക്കു മുത്തങ്ങ പുളിവെരുമ്മൽതൊലി പാവിട്ടവെരുമ്മൽതൊലി കൊട്ടവെലിക്കിഴങ്ങ കുടകപ്പാലവെരുമ്മൽതൊലി കാട്ടുതിപ്പലിവെര കൊടിത്തൂവവെര ഇവകഷായംവെച്ച എട്ടൊന്നാക്കി ശെഷം നെയ്വീഴ്ത്തി ഇടിച്ചുപിഴിവാൻ പുളിയാരൽ ചെറുകടലാടി തുമ്പക്കുടം ഇഞ്ചിഇവ ഇടിച്ചുപിഴിഞ്ഞ പാലുംകൂട്ടി എരട്ടിമധുരം ചെറുതെക്കിൻവെർ പലകപ്പയ്യാനിവെരിമ്മൽതൊലികൂടെ കടകപ്പാലയരി ഏലത്തരി ഏലവംഗത്തൊലി മുന്തിരിങ്ങ അയമൊതകം ലന്തക്കുരു ചന്ദനം കൊത്തമ്പാലയരി ഇവ കല്ക്കമിട്ടുകാച്ചി ചളിയായാൽ നെയ്യൊളം മൊരും ഇന്തുപ്പും കായവും കൂട്ടി പാകത്തിലരിച്ച ജീരകമിട്ട പുനഃപാകംചെയ്ത സെവിപ്പിക്ക അൎശസ്സും എല്ലാഅതിസാരവും ശമിക്കും

നെയ്യ — പുളിയാരൽ ചെറുകടലാടി തുമ്പക്കുടം തഴുതാമവെര കൊടിത്തൂവവെര പെരുങ്കിൻവെരുമ്മൽതൊലി ഞാറക്കുരുന്ന അമ്പഴക്കുരുന്ന താർതാവൽ പാടക്കിഴങ്ങ കാട്ടുതിപ്പലിവെർ ഇവ ഇടിച്ചുപിഴിഞ്ഞവെള്ളത്തിൽ നെയ വീഴ്ത്തി തൈരും വീഴ്ത്തി നെല്ലിക്കാകഷായവും കൂട്ടി അഷ്ടചൂൎണ്ണവുംകൊട്ടവെലിക്കിഴങ്ങും കല്ക്കമിട്ട നെയ്യവെന്ത സെവിക്ക കൂട്ടുക അതിസാരം ശമിക്കും

ഹിംഗ്വാഷ്ടചൂൎണ്ണം — ചുക്ക മുളക തിപ്പലി ജീരകം കരിഞ്ചീരകം അയമോദകം ഇന്തുപ്പ കായം ഇവ സമംകൊണ്ട പൊടിച്ചു നെയ്യിൽകൂട്ടി ഉണ്കതാനും ഛാച്ചിയമൊരിൽ സെവിക്കതാൻ ചെയ്ക അതിസാരത്തിന്നും ഗ്രഹണിക്കും അൎശസ്സിന്നും നന്നാ അഗ്നിവൎദ്ധനമാകയുമുണ്ട

ഹ്രീബെരാദിചൂൎണ്ണം — കൊട്ടവെലികിഴങ്ങ കൊടിത്തൂവ്വവെര പുളിവെങ്ങാത്തൊലി കുടകപ്പാലയരി ത്രികടു ജീരകം കരിഞ്ചീരകം അയമോദകം ഇന്തുപ്പ ഇവ പൊടിച്ചു കാച്ചിയമൊരിൽസെവിപ്പിക്ക ഗ്രഹണിശമിക്കും

ചൂൎണ്ണരാജം — ഏലവംഗത്തൊലി ഏലത്തരി ത്രികടു അയമോദകം കൊത്തമ്പാലയരി ദേവതാരം കൊട്ടം എരട്ടിമധുരം നെല്ലിക്കവിഴാലരി കുടകപ്പാലയരി ജാതിക്ക കരയാമ്പൂവ്വ ജാതിപത്രിക പച്ചപാശി നാകപ്പൂവ്വ ഇവപൊടിച്ചുതൈരിൻ വെള്ളത്തിൽസെവിക്ക ഗ്രഹണിശമിക്കും

പൂതികാദികഷായവും പഥ്യാദികഷായവുംനന്നാ പുളിയാരൽഇടിച്ചുപിഴിഞ്ഞ എണ്ണെടങ്ങ മൊരുംകൂട്ടി നായ്ക്കുമ്പാഴവെരത്തൊലി കല്ക്കമിട്ടു മനെ വെന്ത സെവിക്ക ഗ്രഹണിശമിക്കും ഇഞ്ചിനീരിൽ ഇന്തുപ്പ പൊടിച്ചിട്ട സെവിക്ക ചുക്കവെർകൊണ്ട മുതിരിയുംകഷായവുമാം — പഞ്ചകോലംകൊണ്ട കഷായംസെവിക്ക പാഠാദിനെയ്യു സെവിക്ക ഗ്രഹണിശമിക്കും

ശതാവരീഗുളം — എട്ടുപലം ശതാവരികിഴങ്ങകഷായംവെച്ചു എന്നാഴിയാക്കിപ്പിഴിഞ്ഞരിച്ചു രണ്ടുപലം ശൎക്കരകലക്കിച്ചുക്ക മുളക തിപ്പലി ജീരകം കരിഞ്ചീരകം അയമോദകം കാട്ടുതിപ്പലിവെർ കാട്ടുമുളകിൻവെർ കൊട്ടവെലികിഴങ്ങ കൊടകപ്പാലവെരിന്മേൽതൊലി പുളിവെങ്ങാത്തൊലി പാവിട്ടവെങ്ങാത്തൊലി കൊടിത്തൂവ്വവെര കരയാമ്പൂവ്വ ജാതിക്ക ജാതിപത്രിക ഏലത്തരി നാകപ്പൂവ്വ ഇവ മുക്കഴഞ്ചിതകൊണ്ട പൊടിച്ചു ശീലപ്പൊടിയിട്ടു കൂട്ടിക്കലക്കി ശൎക്കരപാകത്തിൽവാങ്ങിസെവിക്ക ഗ്രഹണിശമിക്കും

ഗുളിക — ത്രികടു ജീരകം കരിഞ്ചീരകം അയമോദകം ജാതിക്ക കരയാമ്പൂവ്വ ജാതിപത്രിക ഇവസമംകൊണ്ട എല്ലാംകൂടിയൊളം അതിവിടയംഇങ്ങിനെ കൂട്ടിപ്പൊടിച്ചുപഞ്ചകോലംകഷായംവെച്ചു വെള്ളത്തിലരച്ചു നെല്ലിക്കാപ്രമാണം ഗുളിക നിഴലിലുണക്കിമെതെരിന്റെവെള്ളത്തിൽ സെവിക്ക ഗ്രഹണിശ

## വിഷൂചികാചികിത്സാ

ചുക്കുംകഷായംവെച്ചുതിപ്പലി പൊടിച്ചുമേമ്പൊടിയായിട്ടുസെവിക്ക. വിഷൂചി ശമിക്കും. ചുക്കും തിപ്പലിയുംകൂടി അരച്ചു കാച്ചുവെള്ളത്തിൽ സെവിക്ക. വയറവേക്ക്, നൊവുക, ഉഷ്ണത്തൻ തെട്ടുക ഇവ ശമിക്കും. തുടങ്ങുമ്പോൾ ചെറു ജീരകവും ചുക്കും അരച്ചു തെങ്ങാവെള്ളത്തിൽ സെവിക്ക. ഉലുവാ കൂവളത്തിൻവെര, മലര, പുളിയാവിലഞെട്ടി ഇവ കഷായം കുടിക്ക. വയറ നൊകയും കയ്യുംകാലുംനൊകയും ഉണ്ടാകിൽ കാച്ചിയൊപ്പുക. കൂവളത്തിൻവെര പഴുത്തപ്ലാവിലഞെട്ടി മാവിൻതളിര തെങ്ങിൻ്റെ പച്ചീർക്കിലുംകൂട്ടി ചതച്ചിട്ടുവെള്ളംകുറുക്കി അരിയരച്ചിട്ടുകഞ്ഞിവെച്ചു സെവിക്ക. കോച്ചിവലിക്കുന്നതിന്ന ഉണ്ണികാച്ചിയൊപ്പുക. തലയിൽ വെണ്ണയിടുക നെയ്യു വെള്ളംകൂട്ടി തളികപ്പുറത്തുരസി നക്കുക. അമ്പഴത്തൊലിപിഴിഞ്ഞ തെങ്ങാപ്പാലിൽകുടിക്ക. തൊറക്കുതന്ന പിഴിഞ്ഞ തെങ്ങാപ്പാലിൽ കുടിക്ക വിഷൂചി ശമിക്കും. വായുക്ഷോഭം ഉണ്ടാകിൽ അജമോദാദിഗുളിക സെവിക്ക. എളന്നീർചക്കിരി ചതച്ചു ഉള്ളംകാല കാച്ചി ഒപ്പുക. വിഷൂചികാന്തകരസം എന്നഗുളിക സെവിക്ക. അതിൻ്റെ യോഗം താഴെപറയുന്നു—

വിഷൂചികാന്തകരസം— രസം ഗന്ധകം ലോഹഭസ്മം ത്രികടുത്രിഫല മഞ്ഞൾ പച്ചനാഗം കൊടുവേലി നവസാരം കാട്ടുമുളകിൻവെര കാട്ടുതിപ്പലിവെര ചെറുവഴുതിനവിത്ത ഇവ സമംകൊണ്ട ചെറുനാരങ്ങാവെള്ളത്തിൽ മൂന്നുദിവസം അരച്ചു കഞ്ഞുണ്ണിച്ചാറ എരിക്കിലച്ചാറ കൊടുവേലികഷായം പൊൻകാരവെള്ളം കായവെള്ളം വയമ്പിൻകഷായം ഇവററിൽ ഓരൊദിവസം അരച്ചു മുളകുമണിപ്രമാണം ഗുളികത്രികടുകഷായത്തിൽ സെവിക്ക. സൎവ്വവിഷൂചിഹരം—

അതിസാരത്തിന്ന ഗുളിക— സമുദ്രവെധി കന്നാരം ജാതിക്ക രാമച്ചം തേററാമ്പരൽ ചന്ദനം അതിവിടയം കൊടകപ്പാലയരി അയമൊതകം ഇരുവെലി കുറുന്തോട്ടി പാടക്കിഴങ്ങ പുളിയാരല അമ്പാഴത്തൊലി തഴുതാമവെര മുത്തങ്ങാക്കിഴങ്ങ ഇവയൊക്കക്കൂട്ടി പൂളയുടെ തൊലിപിഴിഞ്ഞ വെള്ളത്തിൽ അരച്ചു കഴഞ്ചിക്കുരുപ്രമാണം ഗുളിക നിഴലിൽ ഉണക്കിക്കാച്ചിയമോരിൽ സെവിക്ക. അതിസാരം അപ്പൊഴെ നിൽക്കും.

ഗ്രഹണിമാന്ദ്യത്തിന്ന— അഷ്ടചൂൎണ്ണം സെവിക്ക. കുതെച്ചിയി

ല ഓരില പുളിയില ഉണക്കലരി ഇവസമം കൂടെ കലത്തിലിട്ടു വറുത്തു കരിഞ്ഞാൽ നാനാഴി വെള്ളംപകൎന്നു കുറുക്കി ഉരിയാക്കിവാങ്ങി ജീരകം പൊടിച്ചിട്ടു സെവിക്ക അഗ്നിമാന്ദ്യം ശമിക്കും ഓരില മൂവില ചെറുവഴുതിന കണ്ടകാരി ചുക്കു ഇവയിട്ടു കഞ്ഞികുടിക്ക ഇന്തുപ്പും വെണ്ണയും അന്നിക്ക കൂട്ടുക

ഗന്ധൎവ്വഹസ്താദികഷായം— ആവണക്കിൻവെര ആവിൽതൊലി കൊടുവെലി ചുക്കു കടുക്ക തഴുതാമ കൊടുത്തൂവ്വ നിലപ്പനക്കിഴങ്ങ ഇവകഷായം വെച്ചു ഇന്തുപ്പു മെമ്പൊടിയായി സെവിപ്പിക്ക അരുചി അഗ്നിമാന്ദ്യം വാതം മലബന്ധം ഇവ ശമിക്കും.

ഇന്ദ്രാശനിപൊടിസെവിപ്പിക്ക—ഇഞ്ചി ഉടിപ്പൊഴിഞ്ഞകാട്ടുതിപ്പലിവെര കല്ക്കമിട്ടു പാലും കൂട്ടി നെയ്കാച്ചിസെവിപ്പിക്ക— ദീപനം വില്വാദികഷായം കുടിക്ക— ഇന്തുപ്പ ചുക്കു തിപ്പലി കടുക്ക ഇവ മൊരിൽ അരച്ചു കൂട്ടി കുറുക്കി കുടിക്ക അഗ്നിമാന്ദ്യവും അൎശസ്സും ശമിക്കും ഇഞ്ചിക്കൊണ്ടു കഷായം വെച്ചു ഇന്തുപ്പും തെനും മെമ്പൊടിയായി സെവിപ്പിക്ക കൊത്തമ്പാലയരി കൊട്ടം മുക്കുടി കടലാടിവെർ മൂവിലവെർ തെച്ചിവെർ ഇവയിട്ടു അരി വറുത്തിട്ടു കഞ്ഞികുടിക്ക യവാന്യാദിപൊടിചെച്ചു സെവിപ്പിക്ക അതിന്റെ യൊഗം താഴെ പറയുന്നു.

യവാന്യാദിപൊടി- ജീരകം തെറിഞ്ഞാവൽ പെരുംജീരകം വെളുത്തൊലി ചുക്കു മാതളനാരങ്ങയല്ലി ചെറുനാരങ്ങ ഇവ മൂന്നുകഴഞ്ചു പഞ്ചസാര നാലുപലം കൊത്തമ്പാലയരി ഇവച്ചില അയമൊതകം ത്രിഫല ഇവ ഒന്നരക്കഴഞ്ചു തിപ്പലി നൂറ ഇരുന്നൂറുമുളകുമണി ഇങ്ങിനെ കൂട്ടിപ്പൊടിച്ചു സെവിപ്പിക്ക അരുചി സ്വരസാദം മലബന്ധം കുരവിലക്കം അൎശസ്സു ഗ്രഹണി ഇവ ശമിക്കും

## ഇതി വിഷൂചികാചികിത്സാ

## അഥ അത്യഗ്നിചികിത്സാ

പഞ്ചസാരയും ഇളനീരും കലൎന്നവിട്ടും കൂട്ടിസെവിക്ക അത്യഗ്നിശമിക്കും പാൽകഞ്ഞിയിൽ വെണ്ണയിട്ടു സെവിക്ക ത്രിതാളികത്തിപ്പൊഴിഞ്ഞ കഞ്ഞിവെച്ചു കുടിക്ക ശതാവരിവെള്ളം സെവിക്ക ധാത്ര്യാദിനെയ്യ സെവിക്ക അത്യഗ്നിശമിക്കും സഹസ്രവെധി കന്മദം കൎപ്പൂരം ഇവ പൊടിച്ചു പഞ്ചസാരയും

വാതശ്ലേഷ്മങ്ങളായുള്ളതിന്നു— കാടി വെതുമ്പി ധാരയിടുകന്ന വരക്കൊപ്പാരകൊണ്ടു കാച്ചുക തെനകൊണ്ടുമാം കുമിഴിൻവേർ തെങ്ങിൻവേർ കരിമ്പനവേര ഏലിപ്പിഴുക ഇവ കാടിയിലരച്ചു നാഴിയിൽ തേക്ക മൂത്രംവീഴും കൊത്തച്ചുണ്ടിയും കയിതോളച്ചുണ്ടിയും ഏലനീററിലരച്ചു നാഴിയിലിട്ടു നീരാൽ അരച്ചു അത്ര വെണ്ണയും കൂട്ടി ധാരോഷ്ണത്തിൽ സേവിക്ക സഹസ്രവേധി കവുരം കന്നാരം ഞെരിഞ്ഞിലിൻമുള്ള കിരിയാത്തു ഇവപൊടിച്ചു അത്രപാല്പൊടിയും കൂട്ടി പഞ്ചസാരയിൽ സേവിക്ക ശതാവരിയും കൊത്തമ്പാലരിയും ഇടിച്ചുപിഴിഞ്ഞവെള്ളത്തിൽ ഏലിപ്പിഴുക പൊടിച്ചിട്ടു നാഴിയിൽ ധാരയിടുകഏലിപ്പിഴുക ഇളനീററിൽ സേവിക്ക മൂത്രംവീഴും പാരിച്ച മൂത്രകൃച്ഛ്രത്തിന്നു പാൽകൊണ്ടു തലയ്ക്കു ധാരയിടുക അമുക്കുരം അരക്ക ഉഴുന്നു കച്ചു ഇവപൊടിച്ചുഎണ്ണയിൽ താൻ നെയ്യിൽതാൻകലക്കി മെൽതേക്ക മൂട വയറിനെശമിക്കും കല്ലുരുക്കി ശതാവരിക്കിഴങ്ങ ദർഭവെര താർതാവൽ വയൽച്ചുള്ളി കരിമ്പ മീനങ്ങാണി ഞെരിഞ്ഞിൽ ഇവകഷായം നെയ്യും പഞ്ചസാരയും മെമ്പൊടിയായിസേവിക്ക കൃച്ഛ്രംശമിക്കും

ശതാവര്യാദികഷായം— ശതാവരികിഴങ്ങ പാലുംകൂട്ടി കഷായംപഞ്ചസാരമെമ്പൊടി

വ്യാഘ്രീഗോക്ഷുരാദികഷായം— ചെറുവഴുതിനവെര ഞെരിഞ്ഞില മീനങ്ങാണി ഓരിലത്താമര കല്ലുരുക്കി അടക്കാമണിയൻവെർ തെററാമ്പരൽ ശതാവരി താർതാവൽ ഇരുവെലി മെമ്പൊടി പഞ്ചസാര കൃച്ഛ്രം ശമിക്കും

പത്ഥ്യാഗോക്ഷുരാദി—കടുക്ക ഞെരിഞ്ഞിൽ കൊന്നത്തൊലി കൊടുത്തൂവവെര പാച്ചോററിത്തൊലി ഇവ കഷായം തേനും പഞ്ചസാരയുംമെമ്പൊടിയായിസേവിക്ക മെഹംചൂടും മൂത്രംചൂടുംശമിക്കും

വസ്ത്യാമയാന്തകഘൃതം— വരണത്തൊലി കരിന്തോട്ടിവെര തേക്കടവെര നാല്പാമരത്തൊലി കൊടുത്തൂവവെര കൊടകപ്പാലവെരിഞ്ഞൽതൊലി ഇവ കഷായം വെച്ചു എട്ടൊന്നു ശെഷംനെയ്വീഴ്ത്തി പാലും വീഴ്ത്തി ശതാവരികിഴങ്ങും നെല്ലിക്കയും കുമ്പളങ്ങയും ഇടിച്ചുപിഴിഞ്ഞ എരട്ടിമധുരം ഇരുവെലി കാട്ടുതിപ്പലി കാട്ടുഉഴുന്നിൻവേര കൊടുവെലി ചുക്ക തിപ്പലി ഓരിലവെര ചന്ദനം ദെവതാരം കഴിഞ്ഞിൻവെര ചുണ്ടവെര അഞ്ജനക്കല്ലു ചെറുവഴുതിനവെര അടപതിയൻകിഴങ്ങ അതി

വിടയം ഏലവംഗത്തൊലി ഇവ കല്ക്കമിട്ട ഇളനീർവെള്ളവും
കൂട്ടി കാച്ചി മെഴുകുപാകത്തിലരിച്ചു സേവിക്ക മൂത്രകൃച്ഛ്റങ്ങ
ൾശമിക്കും

പത്മകാദിനെയ്യ്— ചിറ്റീന്തൽ ചെങ്ങഴിനീർക്കിഴങ്ങ ഇ
രിപ്പക്കാതൽ ചന്ദനം ദേവതാരം ത്രിഫല തിപ്പലി നാഗദന്തി
വേര ഇഞ്ചി ഏകനായകം ഇരുപ്പ അത്തിത്തിപ്പലി ചെറുപു
ള്ളാടി താമരവള്ളി മുത്തെങ്ങ കൊത്തമ്പാലയരി പാച്ചോററി
ത്തൊലി അമുക്കുരം തഴുതാമവേർ ഞെരിഞ്ഞിൽ ചെമ്പ്ലാശി
ൻതൊലി അരയാലിൻതൊലി ഇവകഷായത്തിന്നും കല്ക്കത്തി
ന്നും പാലുംകൂട്ടി നെയ്യവെന്ത സേവിപ്പിക്ക സൎവ്വമൂത്രകൃച്ഛ്റവും
ശമിക്കും

ശതാവൎയ്യാദിനെയ്യ്—ശതാവരിക്കിഴങ്ങും മുരുക്കും കഷായം
വെച്ചു നെയ്യവീഴ്ത്തി ഇവതന്നെ ഇടിച്ചുപിഴിഞ്ഞ നാഴൂരന്നെ
യെർ മുന്തിരിങ്ങ ചന്ദനം എരട്ടിമധുരം ഏലത്തരി കമ്മതം തി
പ്പലി ചെങ്ങഴിനീർക്കിഴങ്ങ ഓരിലത്താമര മുത്തെങ്ങ ഇവ ക
ല്ക്കമിട്ട ചിക്കണപാകത്തിലരിച്ചു പഞ്ചസാരയുംതേനുംകൂട്ടിപാ
കംചെയ്തു സേവിക്ക കൃച്ഛ്റംശമിക്കും

ചെറിയത്രെകണ്ടകഘൃതം—ഞെരിഞ്ഞിൽ എട്ടുപലം നില
പ്പനക്കിഴങ്ങ എട്ടുപലം മുത്തെങ്ങ കരിഞ്ഞാലി തെററാമ്പരൽ
നെല്ലിക്ക ചന്ദനം ആവണക്കിൻവേര ശതാവരിക്കിഴങ്ങ
കല്ലൂർവ്വഞ്ഞിവേര തഴുതാമവേര മൊരൂട്ടവേര താർതാവൽ ന
ന്നാറിക്കിഴങ്ങ ഇവ ഒരൊരൊപലം കഷായം വെച്ചരിച്ചതി
ൽനെയ്യവീഴ്ത്തി ഇടിച്ചുപിഴിഞ്ഞ കയ്തൊണ്ണിനീര് പൊന്നാ
ങ്ങാണി കദളി കറ്റുവാഴ ഇവ ഇടിച്ചുപിഴിഞ്ഞ കല്ക്കത്തിന്ന
ഞെരിഞ്ഞിൽവേര കവുങ്ങിൻവേര കരിമ്പനവേര ഏലത്തരി കറു
ന്തോട്ടിവേര ഇരുവേലി കരിഞ്ഞാലിക്കാതൽ എരട്ടിമധുരം മു
ന്തിരിങ്ങ തിപ്പലി തെച്ചിവേര പാച്ചോററിത്തൊലി ഇവ ഒരൊ
ന്ന കഴഞ്ചുനാനാഴിനെയ്ക്ക എട്ടുനാഴിപാലുംകൂട്ടിക്കാ
ച്ചിമധുരിപ്പാകണ്ടകമ്പൊൾ പഞ്ചസാരയുമിട്ട ചിക്കണപാക
ത്തിലരിച്ചു സേവിക്ക എല്ലാമൂത്രകൃച്ഛ്റവുംശമിക്കും

തഴുതാമവേര പൊടിച്ചതും ഞെരിഞ്ഞിൽപൊടിച്ചതും പാൽ
പൊടിയും ഇവ സമം സഹസ്രവേധി കന്നാരം തിപ്പലി അ
മുക്കുരം എരട്ടിമധുരം ചുക്ക കമ്മതം ഇവസമം കൂട്ടിപ്പൊടിച്ച
പാൽപൊടിയോളം ഇതിനെ കൂട്ടിസേവിക്ക അശ്മരി ശമി
ക്കും വാതപിത്തവും കൂടിയ കൃച്ഛ്റംശമിക്കും

ആവണക്കിൻവെര ചെറുവഴുതിനവെര ഞെരിഞ്ഞിൽ വയൽച്ചുള്ളി ഇവ അരച്ച പുളിയാത്ത തൈരിൽ സെവിക്ക കല്ലുവീഴും

പാൽപൊടി—പന്ത്രണ്ടുനാഴിപാല കരിയാതെ കുറുക്കിപൊടിയായാൽ വാങ്ങിവെച്ച സഹസ്രവെധി കന്മതം കന്നാരം തിപ്പലി എലത്തരി ഇരട്ടിമധുരം ഇവപൊടിച്ച പാൽപൊടിയിൽകൂട്ടി പഞ്ചസാരയും കൂട്ടിസെവിക്ക പാവുപൊടി സെവിക്കിലുമാം മൂത്രശുക്ലം ശമിക്കും പിന്നെ ലിംഗാന്തരാശ്മരം എന്നാളെ മൂത്രം വന്നുംകുറകയും മൊരപൊലെ ചലം ഇടക്കിടെ വീഴുകയും അതിയായിട്ടുള്ളവെദനയും ചുട്ടുകത്തുന്നൊവ ഇവയുംഉണ്ടാം ഇതുംമൂത്രശുക്ലവും ശമിപ്പാൻപണി

അതിന്നനിശാകതകാദികഷായം—വരട്ടമഞ്ഞൾ തെറാമ്പരൽ നെല്ലിക്ക തെച്ചിവെര പാച്ചൊറ്റിത്തൊലി ചെറുവെര നന്നാറികിഴങ്ങ രാമച്ചം ഏകനായകം ഇതിൽ പാവുകൂട്ടി തെന്നും പഞ്ചസാരയും മെല്പൊടിയായിസെവിക്ക ത്രിഫല എരട്ടിമധുരം പാവും കൂട്ടികഷായംകുടിക്ക പഞ്ചസാര മെല്പൊടിയായി പാവുതന്നെ സെവിക്കിലുമാം ലിംഗാന്തരാശ്മരംശമിക്കും

വസ്ത്യാമയാന്തകഘൃതം—ഞെരിഞ്ഞാൽ ഇരിപ്പക്കാതൽ മീനാങ്ങാണി ഓരിലത്താമര കുറുവ്വഞ്ഞി ചെറുവഴുതിനവെര കണ്ടകാരി മുച്ചില നറുനീണ്ടി കരിമ്പ താർതാവൽ മുരിങ്ങവെരുത്തൽതൊലി അത്തിതിപ്പലി നിലപ്പനകിഴങ്ങ നീർമാതളം ചെറൂള മുന്തിരിങ്ങ എരട്ടിമധുരം ഇവ എല്ലാംകൂടിയൊളം ഞെരിഞ്ഞിലുംകൂട്ടി കഷായംവെച്ച നാലൊന്നാശെഷം നെയ്യാളംപാലുംകൂട്ടി ശതാവരികിഴങ്ങ കൊവകിഴങ്ങ കമ്പളങ്ങ വെള്ളരിപ്പഴം ഇവ ഇടിച്ചുപിഴിഞ്ഞതുകൂട്ടി എളനീർവെള്ളവുംകൂട്ടികൽക്കത്തിന്ന ഈത്തപ്പഴം ചെങ്ങഴിനീർകിഴങ്ങ എലത്തരി ഇരിപ്പക്കാതൽ ചന്ദനം ദെവതാരം പതിമുകം ത്രിഫല തിപ്പലി ചുക്കം ഇന്തുപ്പ ചെറുകടലാടി മഞ്ചട്ടിപ്പൊടി താമരയല്ലി കൃത്തങ്ങകിഴങ്ങ പാച്ചൊറ്റിത്തൊലി അമുക്കുരം തഴുതാമവെര നായ്ക്കുരണവെര വയൽച്ചുള്ളിവെര ഇവഎല്ലാം കൂടിയതിൽനാലൊന്ന കന്മതം ഇവ കല്ക്കമിട്ട നെയ്കാച്ചികൂട്ടുക മൂത്രകൃച്ഛ്രം അസ്മരി വാതം ഗുന്മം പ്രമെഹം ഇവശമിക്കും

രണ്ടിടങ്ങഴിനെയ്യ എരുമപ്പാലും ശതാവരിനീരും നന്നാലിടങ്ങഴി കരിമ്പിൻനീര ഒരിടങ്ങഴി ഉഴുന്നിൻകഷായം ഒരിടങ്ങഴി;

ഇഞ്ചിനെക്കൂട്ടി കല്ക്കത്തിന്ന നറുനീണ്ടികിഴങ്ങ എരട്ടിമധുരമുന്തിരിങ്ങ ചന്ദനം രാമച്ചം കടുകപ്പാലയരി മുത്തങ്ങതാമരവളയം ഒരെന്നൽ താമരയല്ലി പാച്ചോററി ചെങ്ങഴിനീർകിഴങ്ങ ഇവകല്ക്കമിട്ട കാച്ചി അരിച്ച ഒരിടങ്ങഴി പഞ്ചസാരയും ഒരിടങ്ങഴിതേനുംകൂട്ടി വെച്ച സേവിക്ക അസ്ഥിസ്രാവം ദാഹം രക്തപിത്തം പനി മൂത്രകൃഛ്രം പിത്തം ക്ഷയം ഇവശമിക്കും

## ഇതി മൂത്രകൃഛ്രചികിത്സാ

## അഥ അസ്ഥിസ്രാവചികിത്സാ

അരക്കപൊടിച്ച കദളിപ്പഴംകൂട്ടിസേവിക്ക കരിങ്കരത്തൊലി ഇടിച്ചപിഴിഞ്ഞ ഊരകത്തിൻവേരും കുറുന്തോട്ടിയുമരച്ച കല്ക്കമിട്ട നെയ്യിൽ ഏഴിടങ്ങഴിപാലുംകൂട്ടി കാച്ചിസേവിക്ക അസ്ഥിസ്രാവം ശമിക്കും

ബലാത്ര്യാദികഷായം— ഊരകത്തിൻവേര വെൺകുറുന്തോട്ടിവേർ കരിംകുറിഞ്ഞിവേർ ആവണക്കിൻവേർ തഴുതാമവേര ചിററമൃത ശതാവരികിഴങ്ങ ഇവ ഓരോകഴഞ്ചു കുറുന്തോട്ടിവേര അഞ്ചുകഴഞ്ചു ഇങ്ങിനെ കഷായം ക്ഷീരബലഎന്ന മെമ്പൊടിയായിസേവിക്ക

ഇവ വാതമത്തിന്ന പാൽക്കഞ്ഞാവെണ്ണയിൽ കായിമന്ന പൊടിച്ചിട്ട സേവിക്ക പിന്നെഅന്ന്യദത്തിന്ന ചൊല്ലിയ നെല്ലുംപൊടിയുംനന്ന തെങ്ങിൻപൂക്കലയരി പാലിൽസേവിക്ക താമരയല്ലി അന്ന കടന്നവെണ്ണയിൽ സേവിക്ക പഞ്ചസാര കൂട്ടിയുകാംഅന്നെക്കരത്തൊലി പിഴിഞ്ഞവെള്ളം പഞ്ചസാരയും തേനുംകൂട്ടി സേവിക്ക അതികായ പാലിൽസേവിക്കഅസ്ഥിസ്രാവവും രക്തസ്രാവവുംശമിക്കും വെളുത്തചെമ്പരത്തിപ്പൂവ്വ ധാരൊണ്ണത്തിൽസേവിക്ക കുരുവിക്കിഴങ്ങ ചിററമൃത നെല്ലിക്ക ഇവയിട്ട പാല കുറുക്കി പഞ്ചസാരയുമിട്ട സേവിക്ക അസ്ഥിസ്രാവവും രക്തസ്രാവവും ശമിക്കും എലിപ്പിഴുക്ക തൈരിൽസേവിക്ക താമരയല്ലി ചന്ദനം ചെറുപീരവേര അതിമധുരം ചിററമൃതിന്നുറൽ പഞ്ചസാര ശതാവരികിഴങ്ങ മാക്കീരക്കല്ല ഇവപൊടിച്ച തേനിൽസേവിക്ക രക്തസ്രാവം ശമിക്കും കന്നാരം കദലം ആശാളി കിരിയാത്ത സ്വമസ്രവെധി ഇവസമംപൊടിച്ച ധാരൊണ്ണത്തിൽ സേവിക്ക അസ്ഥിസ്രാവംശമിക്കും നീരാരൽ അരച്ച അത്രവെണ്ണയുംകൂട്ടി ധാ

ദൊഷ്ണത്തിൽ സെവിക്ക അസ്ഥിസ്രാവം ശമിക്കും ഉഴുന്നു കഷായംവെച്ചു മുന്തിരിങ്ങയും പഞ്ചസാരയും കല്ക്കമിട്ടു പാലും കൂട്ടി നൈ വെന്ത സെവിക്ക നിലപ്പനക്കിഴങ്ങും മുത്തങ്ങക്കിഴങ്ങും ചതച്ചിട്ട പാൽകഷായം കുടിക്ക അസ്ഥിസ്രാവവും രക്തസ്രാവവും ശമിക്കും അന്നാക്കരത്തൊലി കഷായം വെച്ചു കുറുന്തോട്ടിവെര കല്ക്കമിട്ടു എണ്ണകാച്ചി സെവിക്ക. രക്തസ്രാവം ശമിക്കും. മുഴക്ക മൊരിൽ മുഴക്കത്തെച്ചിപ്പൂവു വെച്ചു പിഴിഞ്ഞരിച്ചു പഞ്ചസാരയും തെനും കൂട്ടിസെവിക്ക അസ്ഥിസ്രാവവും രക്തസ്രാവവും ശമിക്കും. വാരാഹിഘൃതവുംധാത്ര്യാദിഘൃതവും ശൊദകതച ഗാലിഘൃതവും ● അസ്ഥിസ്രാവത്തിന്നും രക്തസ്രാവത്തിന്നും ശുക്ലസ്രാവത്തിന്നും നന്നു—

## ഇതി അസ്ഥിസ്രാവചികിത്സാ

## അഥ രക്തസ്രാവചികിത്സാ (സ്ത്രീകൾക്കു)

ചിററമൃതിന്നീരൽ, കച്ചൂര്യൽ, കദളിക്കിഴങ്ങിന്നീരൽ ഇവ സമം കൊണ്ടു പഞ്ചസാരയും കൂട്ടി ധാരോഷ്ണത്തിൽ സെവിക്ക രക്തസ്രാവം ശമിക്കും

നിലപ്പനക്കിഴങ്ങു പലം മുപ്പത, ഒമ്പതു പലം ശതാവരിക്കിഴങ്ങും കൂട്ടി കഷായം നാനാഴിനെയ്യും [illegible] പാലുംകൂട്ടി ചന്ദനം, ഞെരിഞ്ഞില ഇവ കല്ക്കമിട്ടു കാച്ചിസെവിക്ക രക്തസ്രാവവുംപൊറിച്ച ശുക്ലസ്രാവവും ശമിക്കും

വലിയ രക്തസ്രാവത്തിന്നു— എണ്ണയും നെയ്യുമായി തേച്ചു കിടക്ക പാൽകൊണ്ടു തലെയ്ക്കു ധാരചെയ്ക— തലക്കു കുഴമ്പിടുക. ഉഴുന്നും അരക്കും പൊടിച്ചു പാലിൽ സെവിക്ക

ഖദിരശീതാദികഷായം— കരിങ്ങാലി, ചന്ദനം, കുറുന്തോട്ടിവെര, വെണ്ണൊക്കൊത്തല, നന്നാറിക്കിഴങ്ങു ആടലൊടകത്തിൻവെര, വെളുത്തചെമ്പരത്തിവെര, മുത്തങ്ങ, കരിങ്കുരത്തൊലി നെല്ലിക്ക ഇവ കഷായം— പഞ്ചസാരയും തെനും മെമ്പൊടിയായി സെവിക്ക രക്തസ്രാവം ശമിക്കും.

മുസ്താമൃതാദികഷായം— മുത്തങ്ങ ചിററമൃത, ഇരട്ടിമധുരം ചന്ദനം, രാമച്ചം, ചുക്കു, ഉഴുന്നു, മുത്തവെർ, തിപ്പലി ചെറുപയറ, മുതിര, ആവണക്കിൻവെർ ഇവ കഷായം തെൻ മെമ്പൊടിയായി സെവിക്ക രക്തസ്രാവം ശമിക്കും

മുസലീഖദിരാദികഷായം— നിലപ്പനക്കിഴങ്ങു, നെല്ലിക്ക

ഞെരിഞ്ഞിൽ, ഞാവൽതൊലി, ശതാവരിക്കിഴങ്ങ, കരിങ്ങാലിക്കാതൽ ഇവ കഷായം തേൻ മേമ്പൊടിയായി സേവിക്ക അസ്ഥിസ്രാവവും രക്തസ്രാവവും ശമിക്കും—

ധാത്ര്യാദിഘൃതം— നിലപ്പനക്കിഴങ്ങ, ചിററമൃത ഇവ ഏമ്പതിത പലം കഷായം നാനാഴി നെയ്യും അത്ര പാലുംകൂട്ടി മുന്തിരിങ്ങ, ഉഴുന്ന, അമുക്കുരം ഇവ അരെരക്കപലം കല്ക്കമിട്ട കളിപ്പുഴവുമിട്ട കാച്ചി ചിക്കുന്ന പാകത്തിലരിച്ചു രണ്ടു പലം പഞ്ചസാരയുമിട്ട രണ്ടു പലം വെളുത്ത കുന്തുരുക്കപ്പൊടിയുമിട്ട കടഞ്ഞ സേവിക്ക അസ്ഥിസ്രാവവും സ്ത്രീകൾക്കു യോനിയിൽ നിന്ന ചലം വീഴുന്നതും ശമിക്കും—

മൊട്ടക്കുരാദിനെയ്യ— കരിങ്കുരത്തൊലി കുറുന്തോട്ടിവേര, നിലപ്പനക്കിഴങ്ങ കരുതെച്ചിവേര വെളുത്തചെമ്പരത്തിവേര ഇവ കഷായം നെയ്വീട്ടി ചെമ്പരത്തിവേര, അമുക്കുരം, ത്രിഫല, തിപ്പലി മുന്തിരിങ്ങ ഇരട്ടിമധുരം, ചന്ദനം ഏലത്തരി കുന്തുരുക്കം ഇവ കാക്കാലംശ പലം കല്ക്കമിട്ട നാനാഴി നെയ്യ അത്ര പാലുംകൂട്ടി കാച്ചി മെഴുക പാകത്തിലരിച്ചു പഞ്ചസാരയുമിട്ട പുനഃപാകം ചെയ്തു സേവിക്ക രക്തസ്രാവവും അസ്ഥിസ്രാവവും ശമിക്കും

ധാത്ര്യാദിഘൃതം — നിലപ്പനക്കിഴങ്ങ, കരിങ്ങാലി, ഞാവൽതൊലി കരിങ്കുരത്തൊലി, കുറുന്തോട്ടിവേര ത്രികോല്പക്കൊന്ന ഇവ കഷായംവെച്ചു നാനാഴിനെയ്യ അത്ര പാലുംകൂട്ടി നീർമാതളം ശതാവരിക്കിഴങ്ങും ഇടിച്ചുപിഴിഞ്ഞതുംകൂട്ടി താഴമ്പൂവ്വ കൊഞ്ഞനമ്പാലയരി കൊടിത്തൂവ്വവേര കുവിമണ്ണ പാടക്കിഴങ്ങ ത്രിഫല മാങ്ങയണ്ടി കല്ലുരുക്കിവേര, ഞെരിഞ്ഞിൽ കഴിഞ്ഞിൻവേരപ്പക്ക, മുന്തിരിങ്ങ രക്തചന്ദനം, വെളുത്തഅമ്പഴത്തൊലി, മാവിൻപശ, പറച്ചുണ്ട താമരയല്ലി, പലകപ്പയ്യാനിവേര, കടകപ്പാലയരി കൂവളത്തിൻവേര, തിപ്പലി അമുക്കുരം നന്നാറിക്കിഴങ്ങ താമരപ്പൂന്താതിരിപ്പൂ ഇരട്ടിമധുരം, താളിമാതളം അതിവിടയം മുത്തങ്ങ, പാച്ചോററിത്തൊലി ഇവ മുക്കാലംശ കഴഞ്ച കല്ക്കമിട്ട കാച്ചി പാകത്തിലരിച്ചു തേനും പഞ്ചസാരയും കൂട്ടി സേവിക്ക. യോനിരോഗങ്ങൾ ശമിക്കും.

ഇതി രക്തസ്രാവ ചികിത്സാ

എതിരെ പിഴിഞ്ഞ അരുമകൊണ്ട ഏഴ ദിവസം ധാരയിടുക പിന്നെ കാഞ്ഞിരത്തിന്നിലയും തൃത്താവിൽ കൊന്നനാം കരിമ്പും മുമ്പിലെ ധാരയുടെ ഒരുന്നുംകൂട്ടിനവരക്കുമാറിയിലിടിച്ചിട്ടുപിഴിഞ്ഞ ഒതിരെ ധാര തലക്കു ഇങ്ങിനെ ഏഴുദിവസം കഴിഞ്ഞാൽപിന്നെ മുത്തിളും കൊഴുപ്പയും കരികന്നേനും മുമ്പിലെതൊക്കയും കൂട്ടി ധാര അന്ന ഏഴുദിവസവും സപ്തംഗം എണ്ണ കൊണ്ടുംകൂടെ ധാരകൊൾക ഇങ്ങിനെ ഇരുപത്തെട്ട ദിവസം ധാര പ്രമെഹം ഉഷ്ണം തെളിവ ദാഹം മൂത്രം പെരികെ പോകുന്നത ഇവ ശമിക്കും വലിയ പ്രമെഹത്തിന്ന ഇങ്ങിനെ ഇരുപത്തെട്ട ദിവസം ഏഴെഴ നാഴികനെരം ധാരയിടുക തെച്ചിവെര കൊഴുപ്പവെര കരിഞ്ഞാലി താർതാവൽ ചിറ്റമൃത ഏകനായകത്തിൻവെര കുടകം ഇവ കഞ്ഞിക്ക കരുന്ന ഈ ധാരക്കു രാത്രിയിൽ തലക്കു പൊതിയുവാൻമരുന്ന കവുങ്ങിൻപൂക്കുലഅരികവുക മുത്തിള കൊഴുപ്പ കരികന്നേൻ ഇവ സമംകൊണ്ട പഴങ്കഞ്ഞിയരച്ചു തെങ്ങ ഇന്നിയിൽ ഇടുകി നീർകളഞ്ഞ അതിൽ കൂട്ടി ഉരസി തലയിൽ പൊതിക രാത്രിയിൽ വിരകിനെർ ഇവ തലയിൽ പറിച്ചുകിടക്ക പിറ്റന്നാളെതിരെ എലയും കൊഴമ്പും കൂടി മുമ്പിൽ ചൊല്ലിയ ധാരയിടുക. ചിറ്റമൃതും കഞ്ഞുണ്ണിയും നെല്ലിക്കയും കഷായം വെച്ചു മഞ്ഞൾനീരൽ കല്ക്കമിട്ട എണ്ണകാച്ചി തലക്കു തെക്ക തെലക്കു മുമ്പിൽചൊല്ലിയ നാരായണീരാതിയിൽ ചിറ്റമൃതും കറന്നെതാരു നെയ്യും കൂട്ടി കാച്ചികൊൾക

പ്രമെഹക്കുരുവിന്ന ന്യഗ്രോധാദിനെയ്യ — നാല്പാമരത്തിൻതൊലി കല്ലാലിൻതൊലി പ്ലാശിൻതൊലി ഇരിപ്പത്തൊലി കടമ്പിൻതൊലി ഞാവൽതൊലി നീർമരുതിൻതൊലി കൊട്ടത്തൊലി മൊറത്തൊലി ഇവ സമം കഷായം വെച്ച നാഴിനെയ്യും ഇരുനാഴി എണ്ണയും ഇങ്ങിനെകണ്ട കൂട്ടി താമരവളയൻ നിലപ്പനക്കിഴങ്ങ ശതാവരിക്കിഴങ്ങ കയ്താളമ്പൂന്നി നാല്പാമരത്തിൻ മുരുന്ന കറുക പൊന്നാങ്കണ്ണി ഇവ ഇടിച്ചുപിഴിഞ്ഞ ത്രിഫല ഇരട്ടിമധുരം കൊട്ടം ഏകനായകം പാച്ചോറ്റിത്തൊലി ഇവകല്ക്കമിട്ടുകാച്ചി മെഴുകുപാകത്തിലരിച്ചു ഇതുകൊണ്ട ധാരയിടുകയും തഴകി ഇടുകയും ചെയ്ക പ്രമെഹക്കുരു ശമിക്കും നിശ്ചയം എല്ലാവകക്കുരുക്കളും പുണ്ണുകളും ശമിക്കും പ്രമെഹക്കുരുവിന്ന വിശെഷം

ഇതി പ്രമെഹചികിത്സാ

## എല്ലാകരവിന്നും കൂടിയുള്ള ചികിത്സാ

ചിററമൃത കൊഴപ്പ കടുക ഇവ പച്ചപ്പാലിലരച്ചവെണ്ണ കൂട്ടി തേക്കം കരശമിക്കും ചൂട ഏറ ഉണ്ടെങ്കിൽ കാഞ്ഞിരവേര അരികഴുകിയ വെള്ളത്തിലരച്ച വെണ്ണ കൂട്ടിതേക്കം പൊളിഞ്ഞ ചലം പോകുന്നതിന്ന നാല്പാമരവെള്ളത്തിൽ പഴയ തെങ്ങപ്പത ഉണ്ടാക്കി കഴുകുക ശതധൌതഘൃതവും ഗോപാത്മജാദിനെയ്യും കൂടി പുണ്ണിൽനിറക്കു

നിംബാദികഷായം— വേപ്പുംതോലി ചിററമൃത ചുക്കു, വട്ടമഞ്ഞൾ അടലോടകവേര ത്രിഫല ചെറുവഴുതിനവേര ഇത നിംബാദിയാകുന്നത ഇതിൽ പടോലവള്ളിയും നാല്പാമരത്തോലിയും കൂടി കഷായം തേൻ മേമ്പൊടിയായി സേവിക്ക യാതൊരുകരവും ശമിക്കും

നന്ത്യാർവട്ടത്തിൻവേരമേൽതോലി കൊടിപ്പാലവേരുമേൽ തോലി നന്നാറികിഴങ്ങ ഇവ സമം നെയ്യിൽവറുത്ത പാതി വേവുചെന്നാൽ എള്ള കൂട്ടിയിട്ട വറുത്ത കരിയാതെ വാങ്ങി പാലിൽചാലിഞ്ഞ പുഴുങ്ങി അരച്ച നീർവററിയ വെണ്ണയിൽ ചാലിച്ച തേക്കം കര ശമിക്കും

പുഴുക്കമൊന്നിന്റെ യോഗം—കരക പൊന്നാങ്ങാണി ചിററമൃത എള്ള നാല്പാമരത്തിൻമൊട്ട ശതാവരിയില നന്ത്യാർവട്ടം തൊടരി കൊടിപ്പാല നന്നാറി ഇവ വേരമേൽതൊലി തലനീലി ത്രിഫല വട്ടമഞ്ഞൾ എരട്ടിമധുരം ഇവ സമംകൊണ്ടപാലിൽ ഇടിച്ച പുഴുങ്ങി വെണ്ണയിൽ ചാലിച്ച തേക്ക യാതൊരുകരവും പൊട്ടാതെ അമരും

പഴുത്തു തുടങ്ങിയാൽ എണ്ണയും നെയ്യും കൂടി ധാരയിടുക ഗുൽഗുലു തിക്തകംനെയ്യും സുകുമാരഘൃതവും സേവിക്കാം അന്തർവ്വിദ്രധിക്ക എണ്ണയും നെയ്യും തേനും കൂടി ധാരയിടുക നാഭിയിൽ വിരേചിപ്പിക്ക ജീവന്ത്യാദി കഷായം സേവിക്ക പൊട്ടിയാൽ നിംബാദികഷായം സേവിക്ക ചെന്ത്രവള്ളികിഴങ്ങുകൊണ്ട കൂട്ടി കടിക്ക വരണാദികഷായം സേവിക്ക

വ്യാഘ്രീവരണാദികഷായം— ചെറുവഴുതിനവേര നീർമാതളത്തിൻതൊലി മുത്തങ്ങ മുരിങ്ങവേരമേൽതൊലി ചുക്കു തഴുതാമവേര ഇവ കഷായം ജീരകവും ആവണക്കെണ്ണയും മെമ്പൊടിയായി സേവിക്ക കരുവിന്ന ആമികാരം ഉക്കിരായും മാറുക

പുരാണകിട്ടം പലത്തിന്ന നാനാഴി ഗോമൂത്രത്തിൽ ശുദ്ധിചെയ്തു അത്ര ഇന്തുപ്പും കൂട്ടി പൊടിച്ചു പുത്തുകലത്തിലിട്ടു കഴിയടുപ്പിൽ വെച്ചു അടച്ചു ശീല മണ്ണുമെയ്തു തൊണ്ണൂറനാഴികനേരം വെന്താൽ ഹിംഗുപഞ്ചകം കൂട്ടി പൊടിച്ചു കാച്ചിയ മോരിൽ സേവിക്ക ഗുന്മം എല്ലാം ശമിക്കും

സുകുമാരഘൃതം സേവിപ്പിക്ക. വിരേചിപ്പിക്ക പ്ലാശിൻതൊലിയും പടയാവും പൊടിച്ചു കാച്ചിയ മോരിൽ സേവിക്ക എള്ള, കാട്ടുതിപ്പലിവേർ ഇവ മുക്കടി കൂട്ടുക ലശുനാദിഘൃതവും നന്ന

പ്ലാശിൻതൊലി മാവിൻതളിര, കൊന്നക്കുരുന്ന, ഉഴിഞ്ഞസമൂലം, അടയ്ക്കാമണിയൻവേര, കഴഞ്ചിക്കുരുന്ന കലികൊടിക്കിഴങ്ങ ആവണക്കിൻകുരുന്ന ഇവ ഇടിച്ചുപിഴിഞ്ഞ പാലും കൂട്ടി ഏലം, ഏലവംഗം, പച്ചില നാഗപ്പൂവു ഇവ കല്ക്കംകൊണ്ടു നെയ്യ കാച്ചി സേവിക്ക ആവണക്കെണ്ണ കൂട്ടുകിലുമാം ഗുന്മം ശമിക്കും.

ഗന്ധർവ്വവിസ്താദികഷായം —— ആവണക്കിൻവേര, ആവൽക്കുരുന്ന, കൊട്ടവെലിക്കിഴങ്ങ ചുക്ക കടുക്ക തഴുതാമവേര, കൊട്ടത്തൂവവേര, നിലപ്പനക്കിഴങ്ങ ഇവ കഷായം ഇന്തുപ്പ മേമ്പൊടിയായി സേവിക്ക ഗുന്മം ശമിക്കും.

ഗുന്മമുണ്ടായാൽ സ്നേഹസ്വേദങ്ങളെ ചെയ്തു വിരേചിപ്പിക്ക. കാടികൊണ്ടു വെള്ളം ധാരയിടുക മലശോധന ഇല്ലാഞ്ഞാൽ ആവിൽക്കുരുന്ന നെയ്യിൽ വറുത്തരച്ചു മുക്കടികൊൾക. പാൽ കൂട്ടുക അന്തിക്ക കാടിയിലിരുത്തുക.

## സ്ത്രീകൾക്ക രക്തഗുന്മത്തിന്ന ചൊല്ലുന്നു

എരിക്കൊച്ചില ചുട്ടഭസ്മം വെള്ളത്തിൽ കലക്കി നീർ തെളിഞ്ഞാൽ മറെറാരു പാത്രത്തിലാക്കി പാലുംകൂട്ടി സേവിക്ക എള്ളുകൊണ്ടു കഷായം കുടിക്ക. രക്തഗുന്മം ശമിക്കും. ഇത ത്രികടുവും ചെറുതേക്കും പൊടിച്ചിട്ട സേവിക്ക നെയ്യും ശർക്കരയും കൂട്ടിയുമാം. ഏട്ടു കഴഞ്ചു എള്ളും നാലുകഴഞ്ചു ചുക്കും കൂട്ടി കഷായംവെച്ചു ആവണക്കെണ്ണയും ഇന്തുപ്പും കൂട്ടി മേമ്പൊടിയായി സേവിക്ക രക്തഗുന്മം ശമിക്കും പിണർപുളിതൊലി കഷായം വെച്ചു കന്നിവേർ കല്ക്കമിട്ട നെയ്യ വെന്ത സേവിക്ക. പിന്നെ ഗുന്മത്തിന്ന ചൊല്ലിയ ചികിത്സകൾ ഒക്കെയും ചെയ്തു ചോര വളര പൊകുന്നതാകിൽ രക്തപിത്തചികിത്സ ചെയ്ക

ിൽ സെവിക്ക പുളി പൊരാത്തവക്ക പഞ്ചസാരയിൽ തെനിൽ സെവിക്ക ശൂല ശമിക്കും

കൊടിയാവണക്ക ഇടിച്ചു പിഴിഞ്ഞ അഷ്ടചൂൎണ്ണം കൽക്കമിട്ടു നെയ കാച്ചി സെവിക്ക വയറ നൊവ ശമിക്കും— പാല കൂട്ടുക ഇന്ദുകാന്തഘൃതം സെവിക്ക നവരച്ചൊറുകൊണ്ടു കാച്ചുക എണ്ണയും നെയ്യും കൂട്ടി വെള്ളമ്പി ധാരയിടുക വിരെചിപ്പിക്ക കാടിയിലിരുത്തുക.

കൊടിയാവണക്ക. ചഴപിലാവില പുരവെള്ളി ചെറൂള ഇവ ഇടിച്ചു പിഴിഞ്ഞ ജീരകം കൽക്കമിട്ടു പാലും കൂട്ടി നെയ വെന്ത സെവിക്ക വായു കൊപിച്ചുണ്ടായ ശൂലയും വിലക്കവും വീൎപ്പുമുട്ടു ഇവ ശമിക്കും പുളിക്കുമ്പ സെവിക്ക ഇങ്ങിനെ പ്രകൃതിക്ക തക്കവണ്ണം ചികിത്സിച്ചു കൊള്ളുക

അഗ്നികുളുമ്പിക— പുരാണകിട്ടം പൊടി നാഴി അയസ്കാന്തചൂൎണ്ണം ഉരി പുളിഞ്ചാൽ ചുട്ടഭസ്മം ഉഴക്ക കൊട്ടവെലി മുഷ്ടിപ്രമാണം കൃഷ്ണാഭ്രകവും രൌപ്യാഭ്രകവും മുപ്പതീതകഴഞ്ചു രസവും ഗന്ധകവും നന്നാലുപണമിട ഇവ കൊള്ളുട്ടി കയ്യുണ്ണി കൊടുകത്തില കഴഞ്ചിയില മുക്കില ഈവ സമംകൊണ്ടു ഇടിച്ചുപിഴിഞ്ഞവെള്ളം ഇരുനാഴി ഇരു വെള്ളത്തിൽ മൂന്നു ദിവസം അരച്ചു എണ്ണതാകി ഉരുട്ടി എതിരെശക്കരയിലും അന്തിക്ക പാലിലും സെവിക്ക പാലും നെയ്യും കൂട്ടുക ഏരിവും പുളിയും വജ്ജ്യം വയർനൊവ എല്ലാററിന്നും പ്ലീഹക്കും പാണ്ഡുവിന്നും നന്ന അഗ്നിവൎദ്ധനമാകയുമുണ്ടു—

ഏലവംഗം കായം ത്രികടു കൊട്ടവെലി ഇലച്ചില ചവൽക്ഷാരം കല്ലുപ്പു ചീനിയുപ്പ കാട്ടുതിപ്പലി ഗന്ധകം ഇവ ആറാറു കഴഞ്ചു പൊടിച്ചതുയതിൽ ഉഴിഞ്ഞ ആവണക്കുകഴഞ്ചി ഇവററിൻകരുന്ന ഉണക്കിപ്പൊടിച്ചതും കൂട്ടി പിന്നെർപുളിക്കായയും പഴമുതിരയുംകൂട്ടി കഷായംവെച്ചു വെള്ളത്തിൽകുഴച്ചുആവണക്കിലയിൽ പൊതിഞ്ഞ മണ്ണതെച്ചു ചുട്ടുപൊടിച്ചു മൊരിൽ സെവിക്ക. ഗുന്മം ശൂല ഇവ ശമിക്കും

## ഇതി ശൂലചികിത്സാ

## അഥ മഹൊദരചികിത്സാ

മഹൊദരത്തിന്ന വിരെചിപ്പിക്ക- തഴുതാമവെര കടുക്ക കൊന്നത്തൊലി ആവിൽക്കുരുന്ന ത്രികൊല്പക്കൊന്ന ഇവകൊണ്ടു

കഷായം ആവണക്കെണ്ണ മെമ്പൊടിയായി സെവിക്ക. മഹൊദരം ശമിക്കും.

ഗൊമൂത്രഹരീതകീ—കടുക്ക, ഗൊമൂത്രത്തിൽ എഴുവട്ടം വററിച്ചു ഉണക്കികുരുകളഞ്ഞു പൊടിച്ചു നെല്ലിക്ക, താന്നിക്ക കൊടുവെലി: കാട്ടുതിപ്പലിവെര, കാട്ടുമുളകിൻവെര തിപ്പലി, തഴുതാമവെര, ചുക്ക, ത്രികൊല്പക്കൊന്ന എലത്തരി ഇവ പൊടിച്ചു കടുക്കപ്പൊടിയും കൂട്ടി ചെൎത്ത കാച്ചിയമൊരിൽ സെവിക്ക, മഹൊദരം ശമിക്കും.

നാരാചചൂൎണ്ണം— ഉരുക്കിപ്പൊടി അയസ്കാന്തം, കൊടുവെലി ത്രികടു ത്രിഫല, അയമൊദകം, കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര, ജീരകം, കരിഞ്ചീരകം, ത്രികൊല്പക്കൊന്ന, ഇവ പൊടിച്ചു കാച്ചിയമൊരിൽ സെവിക്ക, മഹൊദരം ശമിക്കും.

ജീരകം അയമൊദകം, അടസ്സൂവണിയൻ, കൊത്തമ്പാലയരി, ശതകുപ്പ, കരിഞ്ചീരകം, തിപ്പലി, ത്രിഫല, കാട്ടുതിപ്പലി, കാട്ടുമുളക. ഇന്തുപ്പ, ചവൎക്കാരം, ഉപ്പ അഞ്ചും വിഴാലരി, ഇവ സമം ഇതിലിരട്ടി ത്രികൊല്പക്കൊന്ന. നാകദന്തിവെര മുമ്മടങ്ങ ഇവ കാട്ടുവെള്ളരിയുംകൂടി കാടിവെള്ളത്തിലരച്ചു ഉണക്കിപ്പൊടിച്ചു മുമ്പറെറപ്പൊടിയും തമ്മിൽ ചെൎത്ത മഹൊദരത്തിന്ന മൊരിൽ സെവിക്ക.

വിരെചനത്തിന്ന—തൈരിന്റെ വെള്ളത്തിൽ സെവിക്ക. കള്ളിപ്പാല അരിച്ച തിപ്പലി അതിൽ എഴുദിവസം ഇട്ടെച്ചു എഴാം ദിവസം വററിച്ചു അവററിൽ മൂന്നതാൻ നാലതാൻ അരച്ചു ഇളനീററിൽ സെവിക്ക. വിരെചനം വരും.

വികംബൊളിനെയ്യ— നാകദന്തിവെരത്തൊലി, ആവണക്കിൻവെര, ചിററമൃത കൊടുവെലി. ചുക്ക, ത്രികൊല്പക്കൊന്ന കടുക്ക ഇവ കഷായംവെച്ചു കടുക്ക കല്ക്കമിട്ടു നെയി കാച്ചിക്കൊ സെവിക്ക. മഹൊദരം ശമിക്കും. ഇതിന്ന കുറഞ്ഞൊരു കള്ളിപ്പാല അരിച്ചുകൂടെക്കൂട്ടി കാച്ചാം. കള്ളിപ്പാല കൂട്ടിയുള്ള പ്രയൊഗം ഒക്കെയും നന്നായി സൂക്ഷിച്ചു ചെയ്യണം.

ഇഞ്ചിയും പച്ചമഞ്ഞളും ഇടിച്ചുപിഴിഞ്ഞ കടുക്ക കല്ക്കമിട്ടു നെയികാച്ചി സെവിക്ക. മഹൊദരം ശമിക്കും.

ആവണക്കിൻവെര കൊന്നത്തൊലി ഇവ ഇരുപത്തഞ്ചീത പലം കഷായം വെച്ചു നെയിവീഴ്ത്തി തഴുതാമവെര കൊടുവെലി കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര തിപ്പലി വട്ടക്കഞ്ഞാം ചുക്ക ഇവ കല്ക്കമിട്ടു നെയ്യൊളം ഗൊമൂത്രവും കൂട്ടി

ട്ടുകൊന്ന തിപ്പലി വയമ്പ്കുള്ളി ഇന്തുപ്പ ഇവ കൽക്കമിട്ടു പാലും കൂട്ടി നെയ്യ കാച്ചി സെവിക്ക. പഞ്ചസാര മെലെ തിന്നുക. കാമില ശമിക്കും. പിത്തശൊഫത്തിന്നും നന്നു.

നാലിടങ്ങഴി പാലും നാല വരട്ടുതെങ്ങാപ്പാലും ഉരി കള്ളിപ്പാല എഴുവട്ടം അരിച്ചതും കൂട്ടി കുറുക്കി പൊടിയാക്കി കടുകൊടിവെര വയമ്പ്കുള്ളിവെര ഇവകൊണ്ട കഷായം വെച്ച പാലും കൂട്ടി കുറുക്കിയതിൽ അപ്പൊടി മെഴുപ്പൊടിയായിട്ട സെവിക്ക. വിരെചനമുണ്ടാം. ഏറെ വെപ്പാകിൽ മൊരൊടും സെവിക്ക. കാമിലയും ശൊഫവും ശമിക്കും.

വെപ്പുംതൊലി ത്രിഫല പടവലം വരട്ടുമഞ്ഞൾ ആടലൊടകവെര ചിറ്റമൃത നന്നാറിക്കിഴങ്ങ നെല്ലിക്ക കഴിഞ്ഞിൽവെര അവകിവെർ ദാരിലവെര കുറുന്തൊട്ടിവെര ഏരട്ടിമധുരം ഇവ കഷായം തെനും തിപ്പലിയും കമ്പവും മെഴുപ്പൊടിയായി സെവിക്ക. കുംഭകാമില ശമിക്കും.

## ഇതി കുംഭകാമിലാചികിത്സാ

## അഥ പാണ്ഡുചികിത്സാ

വാശാഗുളൂച്യാദികഷായം— ആടലൊടകവെർ ചിറ്റമൃത ത്രിഫല പുല്ലാഞ്ഞി ചുണ്ടവെര വെപ്പുംതൊലി ഇവ കഷായം തെൻ മെഴുപ്പൊടിയായി സെവിക്ക. പിത്തപാണ്ഡുവും പിത്തകാമിലയും ശമിക്കും.

കൊരസെവിപ്പാൻ- കുറുന്തൊട്ടിവെര തഴുതാമവെര ചങ്ങലംപരണ്ട കയ്യൊന്നി വരട്ടുമഞ്ഞൾ അയമൊതകം കൊടുവെലി ഇവ ചതച്ച കിഴികെട്ടി മൊരിലിട്ട പൊനാഴിപ്പുഴം നറുക്കിയിട്ട കൊഴി ചുട്ട പിഴിഞ്ഞിട്ടു വെച്ചു അതിനൊരു ഉഴക്കിന്നുണ്ണൊരവും സെവിക്ക. പിത്തപാണ്ഡു ശമിക്കും.

നെല്ലിക്ക വരട്ടുമഞ്ഞൾ അയമൊതകം കയ്യൊന്നി തഴുതാമയില മുതിര ഇവകൊണ്ട മുക്കുടി കൂട്ടുക.

പിത്തത്തിന്ന- ശതാവര്യാദികഷായം- ശതാവരിക്കിഴങ്ങ ചിറ്റമൃത നെല്ലിക്ക കുറുന്തൊട്ടിവെർ കരിമ്പ വയമ്പ്കുള്ളി ഏരട്ടിമധുരം ഇവ കഷായം ജീരകം മെഴുപ്പൊടിയായി സെവിക്ക. പിത്തം ശമിക്കും.

എള്ളും കയ്യന്നികഴുത്തും പുരാണകിട്ടവും കൂട്ടി മുക്കുടി സെവിക്ക. പിത്തപാണ്ഡു ശമിക്കും.

കരിമ്പ ഇരിമ്പ പുളിഞരമ്പ ചങ്ങലംപരണ്ട നിലമ്പര ണ്ട തഴുതാമവേര കടുക്ക വരട്ടമഞ്ഞൾ അയമോതകം ചെറു നാരങ്ങ കുറുന്തോട്ടിവേര ആവണക്കിൻവേര കരന്താളി ഓ രില മൂവില ചെറുവഴുതിന ചെറൂള കൊത്തമ്പാലരി കൊടുവേലി നായ്ക്കുരണ കടലാടി കാട്ടുതിപ്പലി ഇവററിൻ വേരുകൾ ക ഴഞ്ചുട്ടിയിടിച്ചു കുടത്തിലിട്ട മോരൊഴിച്ചുവെച്ച ആ മോര അ രിച്ചു സേവിക്ക. പിത്തപാണ്ഡു ശമിക്കും.

ഞാറവേരുമ്മൽതൊലി ചെറുനാരങ്ങ വെള്ളത്തിലരച്ചു ഇരു മ്പുമ്മേൽ തേച്ചു പിന്നെ മൂന്നു ദിവസം ഉണക്കി വരട്ടി പൊടിച്ചു പഞ്ചസാരയിൽ സേവിക്ക. പാണ്ഡു ശമിക്കും.

ഞാറവേരുമ്മൽതൊലിയും കൊട്ടത്തേക്കുംവേരും കഷായം വച്ചു കടുക്ക കൽക്കമിട്ട പാലും കൂട്ടി നെയ്യ വെന്ത സേവിക്ക പാണ്ഡു ശമിക്കും.

ദശസാരസംനെയ്യ— മുത്തിൾ കരന്താളി ചങ്ങലംപരണ്ട നിലമ്പരണ്ട ഇഞ്ചി പച്ചമഞ്ഞൾ മുത്തങ്ങ ശതാവരിക്കിഴങ്ങ കരിമ്പ ഇളവൻ ഇവ ഇടിച്ചു പിഴിഞ്ഞ നെയ്യ വിട്ടി പാ ലും വിട്ടി ദേവതാരം തകരം കൊട്ടം ജീരകം കരിഞ്ചീരകം അ യമോതകം ത്രികടു ഇവ കൽക്കമിട്ട നെയ്യ കാച്ചി സേവിക്ക പി ത്തപാണ്ഡു ശമിക്കും.

തിക്തകംനെയ്യ— പടവലം വേപ്പിൻതൊലി ആടലോടക വേർ പാടക്കിഴങ്ങ കൊടിത്തൂവവേർ പൎപ്പടകം ബ്രാഹ്മി കടുക രോഹിണി മരമഞ്ഞൾതൊലി, ഇവ നാഴി നെയ്ക്ക അരെരശ്ശ പ ലം കണ്ട കഷായം വെച്ചു പലത്തിന്ന നാനാഴി വെള്ളം എട്ടൊ ന്ന ആവോളം കുറുക്കി അരിച്ചു നെയ്യ കൂട്ടി കൽക്കത്തിന്ന വെ ട്ടുംതൊലി കടുകരോഹിണി മരമഞ്ഞൾ കടുകപ്പാലയരി ചന്ദ നം രക്തചന്ദനം ഇവ എല്ലാം നാഴി നെയ്ക്ക കാക്കാലിശ്ശ കഴ ഞ്ചു കൂട്ടി കൽക്കമിട്ട കാച്ചി സേവിക്ക. ഇതിന്റെ ഗുണം പി ത്തം കസ്സം കരു ക്ഷയം കൂടെ തലചുഴൽച്ച ചൊറി പാണ്ഡു നാ ഡീവ്രണം വിദ്രധി ഗുന്മം നീര ശോഫ തിമിരം ഗ്രഹണി കാ മില ഭഗന്ദരം അപസ്മാരം ഉദരം അൎശസ്സ പിത്തം ഇ വററിനെല്ലാററിന്നും ശമനം

മഹാതിക്തകനെയ്യ— പാലത്തൊലി പാടക്കിഴങ്ങ നന്നാറി ക്കിഴങ്ങ പാൽമുതുക്കിൻകിഴങ്ങ കാട്ടുതിപ്പലിവേർ ചിററമൃത കൊടുക പ്പാല വേരുമ്മൽതൊലി ചുണ്ടവേർ ആടലോടകവേർ പെരുംകുരുമ്പ ശതാവരിക്കിഴങ്ങ പടവലം മുത്തങ്ങ ബ്രാഹ്മി

## അഥ ശോഫചികിത്സാ

കരിമ്പനവാഴപ്പൂ, കടലാടി തഴുതാമ വയൽച്ചുള്ളി ചൂരൽ കള്ളിവാഴകാണിത്തട്ട പുളിന്തൊലി പുളിയില ഉപ്പുവള്ളി ഇടിച്ചുണക്കി കലത്തിൽ ചുട്ടു ഭസ്മമാക്കി വെള്ളത്തിൽ കലക്കി തെളിഞ്ഞാൽ ഉറെറാന്നിൽ പകുന്ന മോരുംകൂട്ടി കാച്ചിവെച്ചു കുടിക്ക നീര ശമിക്കും

ആവിൽതൊലി കടലാടി കൊടുവേലി ഉങ്ങിൻതൊലി കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേര ചുക്ക ഏലകുള്ളിവേര ഏരിക്കിൻവേര ഇവ കഷായം തേനും ക്ഷീരകവും മേമ്പൊടിയായി സേവിക്ക നീര ശമിക്കും.

മുരുക്കിൻവേര കരിന്തൊട്ടിവേര ആവണക്കിൻവേര, മുഞ്ഞവേരുങ്ങൻതൊലി ചുക്ക പിറരട്ടത ഇവ മാരെ കഴഞ്ചു തഴുതാമവേര ആറുകഴഞ്ചു ഇങ്ങിനെ കഷായം ക്ഷീരകവും തേനും മേമ്പൊടിയായി സേവിക്ക നീര നിൽക്കും

പത്ഥ്യാപുനൎന്നവാദികഷായം സേവിപ്പിക്ക ഗോക്ഷുരകാ കാദി കഷായം സേവിപ്പിക്ക പിന്നെ പാറകത്തിന്റെ തൊലി മൊരികളഞ്ഞ തൂപലം ഉരുനാഴി പാലും ആറുനാഴി വെള്ളവും കൂട്ടിവെച്ചു നാനാഴിയായാൽ പിഴിഞ്ഞു കളഞ്ഞു കറുഞ്ഞൊരു അരിയിട്ടു വെന്ത കഞ്ഞി കുടിക്ക ഇതു കൊണ്ടു കഷായവുമാം

കുടക തഴുതാമവേര ദേവതാരം കടലാടി വയൽച്ചുള്ളി ഇവ കഷായം വെച്ചു ഇഞ്ചി പച്ചമഞ്ഞൾ കൊന്നക്കുരുന്ന കരിന്താളി ഇവ ഇടിച്ചുപിഴിഞ്ഞ നെയ്യും പാലും മോരും കൂട്ടി പഞ്ചകോലം കല്ക്കമിട്ടു കാച്ചി സേവിക്ക

അവിപത്തികൊണ്ടു വിരേചിപ്പിക്ക കുറെ വിരേചിക്കേണ്ടുകിൽ തേനിൽ കുഴച്ചു സേവിക്ക എന്നാൽ സുഖവിരേചനം വരും ഗോമൂത്രമെങ്കിലും നന്നു.

ഛിക്കത്തിന്നു കൃഷ്ണാദിചൂൎണ്ണം— തിപ്പലി കാട്ടുതിപ്പലിവേര കൊടുവേലികിഴങ്ങു ഏരിക്കിൻവേര കടുക ചുക്ക മുളക ജീരകം കരിഞ്ചീരകം കൊത്തമ്പാലയരി ഇവ പൊടിച്ചു കാച്ചിയ മോരിൽ സേവിക്ക ദേവതാരം കൊണ്ടു മുക്കുടി സേവിക്ക നീര ശമിക്കും

അയോരജാദിപൊടിക— ഉരുക്കുപൊടി അയസ്സൂരണം ത്രിഫല ത്രികടു ത്രിജാതം കരിഞ്ചീരകം അയമോദകം കൊട്ടം ശതകുപ്പ കൊത്തമ്പാലയരി കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേ

ലം, ദെവതാരം, വരട്ടമഞ്ഞൾ, മുന്തിരിങ്ങ, കരിന്തൊട്ടിവെര, ചുക്ക, ബ്രഹ്മി, ചെങ്ങഴിനീർകിഴങ്ങ, കൊടുത്തൂവ്വവെര, കൊത്തമ്പാലരി, ചുണ്ടവെര, രാമച്ചം, ഇരുവെലി. ത്രിഫല,തിപ്പലി ഇവകഷായം തിപ്പലി പൊടിച്ചു മെമ്പൊടിയായി സെവിക്ക വിസൎപ്പം ശമിക്കും.

വിരെചിപ്പിക്കയും ഛൎദ്ദിപ്പിക്കയുംചെയ്ക വിസൎപ്പത്തിന്ന ആദിയിൽ ശമനൌഷധംചെയ്ക നന്നാറികിഴങ്ങ പാലിൽകുടിക്ക, കറുക പിഴിഞ്ഞ പാലിൽ കുടിക്ക. തിക്തകംതാൻ മഹാതിക്തകംതാൻ സെവിക്ക.

ഏരട്ടിമധുരവുംനന്നാറികിഴങ്ങുംകൂടി അരച്ചുനെയ്യിൽചാലിച്ചുതെക്ക. നാല്പാമരകഷായത്തിൽപാൽചെൎത്തികുടിക്ക. കാഞ്ഞിരവെരരച്ചുതെക്ക, നന്നാറികിഴങ്ങ, രാമച്ചം, ഏരട്ടിമധുരം, കൊട്ടം, ചന്ദനം, ഇരുവെലി,അത്തിത്തളിർ, മുത്തിള, ഇവ കൊണ്ടെണ്ണ കാച്ചിപുരട്ടുക. വിസൎപ്പംശമിക്കും. കാഞ്ഞിരത്തിൻവെർകഷായം വെച്ചു പാലും കൂട്ടി ധാരകോരുക. ചിറ്റമൃതും ചെറുപയറുംകൂടിഅരച്ചുപൊടിച്ചുനെയ്യിൽചാലിച്ചുതെക്ക. മൂന്നുദിവസം വിസൎപ്പത്തിന്നചൂടും ചൊറിയും തിണൎപ്പുംപൊങ്ങുമെങ്കിൽ[illegible]നെയ്യിൽതെക്ക. നന്നാറികിഴങ്ങ അരച്ചു പാലിൽ കുടിക്ക മൂന്നാംദിവസം എന്നാൽ [illegible] ഉണ്ടെങ്കിൽ വിസൎപ്പത്തിന്നത്രിഫലാദി കഷായവും നന്ന ഗോപാലത്രയാദി നെയ്യുംതെക്ക തിക്തവും മഹാതിക്തവും നെയ്യുംസെവിക്ക പാടക്കിഴങ്ങും ആനാടിയനുംപാലിൽ അരച്ചുതെക്ക വിസൎപ്പത്തിന്ന പാൎപ്പടകം എൾക്കയുംനന്നാറിവും ഏരട്ടിമധുരവും ഒപ്പം പൊടിച്ചു തെയിൻ സെവിക്ക വിസൎപ്പം പുണ്ണായൽ ശമിക്കും നന്നാറികിഴങ്ങ ഏരട്ടിമധുരം രാമച്ചം, ചന്ദനം കൊട്ടം, ഇരുവെലി, അത്തിത്തളിർ, മുത്തിള, ഇവ അരച്ചു നെയ്യിൽ ഉരസിതെക്ക. വിസൎപ്പം ശമിക്കും. പാരംപൊട്ടി കൊപ്പിൾ പുറപ്പെടുന്നതിന്ന കാഞ്ഞിരവെര കഷായംവെച്ചുപാലും കൂട്ടി ധാരകോരുക ശതധൌതഘൃതം തെക്ക തിക്തകം വെച്ചിന നാല്പാമരത്തൊലി കൂടെ കഷായംവെച്ചു കൂട്ടികൊണ്ടെണ്ണ കാച്ചി സെവിക്ക. അത്തിത്തളിർ കരിന്തൊട്ടി, ഏരട്ടിമധുരം. താമരകിഴങ്ങ ഇവ പച്ചപ്പാലിലരച്ചു തെക്ക കൎദ്ദമവിസൎപ്പം ശമിക്കും.

ഇതി വിസൎപ്പചികിത്സാ

## അഥ കുഷ്ഠചികിത്സാ

കുഷ്ഠത്തിന്നു പടോലാദികഷായം തേൻ മെമ്പൊടിയായി സേവിക്ക. അതിന്റെ യോഗം— പടോലം, ത്രിഫല, വെപ്പുംതൊലി, ചിറ്റമൃത, പെരുവഴുതിന, ആടലോടകവേര, ഉങ്ങിൻതൊലി ഇവ കഷായം കുഷ്ഠം ശമിക്കും.

ഖദിരാദികഷായം—കരിങ്ങാലിവേര, കൊടുവേലിക്കിഴങ്ങ, വിഴാലരി, ദേവതാരം, വരട്ടുമഞ്ഞൾ, മുത്തങ്ങ എലിച്ചെവി, ചെറുതേക്ക ത്രികടു, പ്ലാശിൻതൊലി, മുരിങ്ങവേർ, ചവർക്കാരം, കടുക, ഉള്ളി, മുരിങ്ങത്തൊലി ഇവ കഷായം ഇന്തുപ്പും കായവും മെമ്പൊടിയായി സേവിക്ക കുഷ്ഠം ശമിക്കും.

വെള്ളോട, മഞ്ഞൾ, എരിക്കിൻവേര, കൊന്നത്തൊലി, നാല്പാമരത്തിൻതൊലി, ഇവ കഷായം വെച്ചു അരിച്ചു എണ്ണ കൂട്ടി കൽക്കത്തിന്നു ഇവയും ഇരട്ടിമധുരം, ഏലവംഗത്തൊലി, രാമച്ചം ചന്ദനം, കൊട്ടം ഇവയും കൂട്ടിക്കൽക്കമിട്ടു കള്ളിവാഴക്കട ഇടിച്ചുപിഴിഞ്ഞ കൂട്ടി കാച്ചി അരിച്ചു തേക്ക കുഷ്ഠം ശമിക്കും.

തേപ്പാൻ ഗന്ധകരസായനം—എണ്ണൂറപണത്തൂക്കം വെടിഗന്ധകം അറുപത്തുപണത്തൂക്കം ഇരസം മുപ്പത്തുപണത്തൂക്കം പടിക്കാരം നാല്പത്തുപണത്തൂക്കം ശംഖപാഷാണം ഇവ ഒക്ക കൂട്ടി പൊടിച്ചു നൂറപണത്തൂക്കം നെല്ലിക്കാഗന്ധകത്തിൽ അമ്പത്തു പണത്തൂക്കം രസവും കൂട്ടിപ്പൊടിച്ചു മുമ്പിലത്തെ പൊടിയും കൂട്ടിപ്പൊടിച്ചു പുതുകലത്തിലിട്ടു നാഴി ഉമ്മത്തുംചാറ വീത്തിയടച്ചു ശീലമൺചെയ്തു ഏഴരനാഴികവെന്ത വാങ്ങി കാച്ചിയ മോരിൽ അരച്ചു തേക്ക. അദ്ദിവസങ്ങളിൽ ഉപ്പും പുളിയും വർജ്ജ്യം. ഇങ്ങിനെ ഏഴുദിവസം തേക്ക തലയിൽ എണ്ണ തേക്ക കുഷ്ഠവും ചൊറിയും ശമിക്കും

കുന്നിത്തൈലം— അറനാഴി വെളുത്ത കുന്നിക്കുരു ഇടിച്ചു നാഴടങ്ങ വെള്ളം വീത്തി പുഴുങ്ങി ആറനാഴിയാകുമ്പോൾ വാങ്ങി ഒപ്പിക്കൊണ്ടാലെണ്ണ കിട്ടും. അതുപിന്നെ കാച്ചി നീരറ്റ അതിന്നു സമം നീരട്ടിഎണ്ണയും കൂട്ടി നെല്ലിക്കാഗന്ധകം, തുത്തം. ശംഖപാഷാണം ഗൌരിപാഷാണം പടിക്കാരം വെളുത്തചെഞ്ചല്യം ഇവ പൊടിച്ചതിൽ കൂട്ടി ഉരസി ചൊറിയുള്ളേടത്ത തേക്ക തലയിൽ എണ്ണ തേക്ക ഏഴുദിവസം ഉപ്പുംപുളിയും വർജ്ജ്യം ചൊറി എല്ലാം ശമിക്കും.

മെഴുക്ക എണ്ണ— നാല്പാമരത്തൊലിയും തെച്ചിപ്പൂവും കരാ

സേവിക്ക വാതം, വിഷ്ണുമുട്ട വിലക്കം ഇവ ശമിക്കും

പൂതീകവില്വാദികഷായം——ആവിൽതൊലി കൂവളത്തിൻവേര കാട്ടുമുളകിൻവേര കൊടുവേലിക്കിഴങ്ങ്, തിപ്പലി. തമിഴാമവേര, കടുക്ക, ചുക്ക, ഇവ കഷായം ജീരകം മേമ്പൊടിയായി സേവിക്ക. വാതശമനം, അഗ്നിവൎദ്ധനം.

ശ്രേണീബലാദികഷായം — ചുക്ക, കരുന്തൊട്ടിവേര വെപ്പുതൊലി വെൺകുറുന്തൊട്ടിവേര ഇവ കഷായം ആവണക്കെണ്ണ മേമ്പൊടി. വാതം ശമിക്കും

കഴഞ്ചിവേര, ചുക്ക, മുരിങ്ങവേരിന്മേൽതൊലി അരത്ത. വയമ്പ, നീൎമാതളം, ഉള്ളി. തിപ്പലി, കൊടുവേലി, ആവണക്കിൻവേര, ദേവതാരം, മുത്തങ്ങ, കടുക്ക, ചെറുതേക്ക ഇവ കഷായം ജീരകം മേമ്പൊടി വാതം ശമിക്കും.

പ്രസാരണ്യാദികഷായം — തലനീലി, ഉഴുന്ന, കരുന്തൊട്ടിവേര ഉള്ളി. അരത്ത. ചുക്ക ഇവ കഷായം. ജീരകം മേമ്പൊടിയിട്ടു സേവിക്ക അപബാഹുകവും തോളും സന്ധു നൊവുന്നതും കട്ടില്പ്പും മാറും

കാൎപ്പാസാസ്ഥ്യാദിഎണ്ണ — പരുത്തിക്കുരു കരുന്തൊട്ടിവേര ഉഴുന്ന, മുതിര ഇവ കഷായംവെച്ച ദേവതാരം, കരുന്തൊട്ടിവേര, അരത്ത, കൊട്ടം, കടുക്ക, ചുക്ക, ശതകുപ്പ, കാട്ടുതിപ്പലിവേര, കാട്ടുമുളകിൻവേര, മുരിങ്ങവേരിന്മേൽതൊലി തമിഴാമവേര ഇവകൽക്കമിട്ടു എണ്ണയൊളം പാലും കൂട്ടി കാച്ചിതേക്ക. വാതം ശമിക്കും

ക്ഷീരബലഎണ്ണസ്സു — ഇരുപതുപലം കരുന്തൊട്ടിവേര കഷായംവെച്ച നാനാഴി എണ്ണ കൂട്ടി ഇരുപത നാഴി പാലുംകൂട്ടിരണ്ടുപലം കരുന്തൊട്ടിവേര അരച്ച കല്ക്കമിട്ടു മെഴുകുപാകത്തിലരിച്ചു സേവിക്ക സൎവ്വവാതവും ശമിക്കും.

ചിഞ്ചാദിതൈലം — പുളിവേരിന്മേൽതൊലി, നീൎമാതളത്തിൻതൊലി, തലനീലി ഏലക്കുള്ളിവേര, കണ്ണൊച്ചിവേര, താമരവെളയം, ഏരികിൻവേര ഇവ കഷായം വെച്ച കടുക്ക, ദേവതാരം മുരിങ്ങവേരിന്മേൽതൊലി, ഇന്തുപ്പ ചുക്ക ഇവകൾക്കമിട്ടു എണ്ണ കാച്ചിസേവിക്ക. വാതങ്ങൾ ശമിക്കും. നാഴി എണ്ണസ്സു നാനാഴി ചെറുനാരങ്ങാനീരിൽ നാലു തേങ്ങാപ്പാൽ ഉരിനെയ്യ ഇഞ്ചിനെളുട്ടിമത്തളും ചെഞ്ചല്യവും കൽക്കമിട്ടു കാച്ചിതേക്ക. കണ്ണുമെലിയുന്നതും നൊവും മാറും.

അരെണ്ണകുഴമ്പ — കരുന്തൊട്ടി, ശതാവരി, നന്നാറി നിലപ്പന ഇവററിൻ കിഴങ്ങ ഉഴിഞ്ഞ ഇവ കഷായംവെച്ച എള്ളെ

ന്ന കഷായം. ശേഷം ഞെട്ടാഞെട്ടങ്ങ, ചിററമൃത, ശതാവരിക്കിഴങ്ങ, മുത്തങ്ങ പൊന്നാങ്ങാണി കുറുക തെച്ചിപ്പൂവ്വ ഇവ ഇടിച്ച പിഴിഞ്ഞ കഷായത്തിൽ കൂട്ടി എണ്ണയും നെയ്യും വെളിച്ചെണ്ണയും ആവണക്കെണ്ണയും പന്നിനെയ്യും കൂട്ടി പന്നിനെയ്യില്ലെങ്കിൽ വെണ്ണകൂട്ടി ഇരട്ടിപ്പാലും കൂട്ടി ഇരുവേലി, രാമച്ചം, ചന്ദനം, കൊട്ടം, എരട്ടിമധുരം ഇവ കൽക്കമിട്ട ചിക്കണപാകത്തിലരിച്ച അരിക്കുന്ന പാത്രത്തിൽ വെളുത്ത വെഞ്ചെല്യം പൊടിച്ചിട്ട മെഴുകുമരിഞ്ഞിട്ട അങ്ങിനെ അരിച്ച തേക്ക. എല്ലാവാതവും ശമിക്കും വാതശോണിതത്തിന്നും നന്നു. തലയ്ക്കു ക്ഷീരബലതാന്ന ത്രിഫലാദിതാൻ തേക്ക

ബലാത്രയകഷായം——ഉരകത്തിൻവേര, വെൺകുറന്തോട്ടിവേര, കരിംകുറുഞ്ഞിവേര, ആവണക്കിൻവേര, തഴുതാമവേര ശതാവരിക്കിഴങ്ങ ചിററമൃത ഇവ ഓരോ കഴഞ്ച കുറന്തോട്ടിവേര അരക്കഴഞ്ച ഇങ്ങിനെ കഷായം ക്ഷീരബല എണ്ണ മെഴുപ്പാടിയായി സേവിക്ക വാതം ശമിക്കും. ഊരുസ്തംഭത്തിന്ന വിശേഷിച്ചും നന്ന

ഊരുസ്തംഭത്തിന്ന വിശേഷിച്ച പറയുന്നു— എണ്ണയും നെയ്യുംകൂട്ടി വെതുമ്പി കഴുത്തിന്ന കീഴെ തേക്കാം തലയ്ക്കു പാൽകൊണ്ടു ധാരയിടുക. തലയ്ക്കു കഴമ്പിടുക അതിന്ന കുറന്തോട്ടിവേരരപ്പലം നാനാഴിവെള്ളത്തിൽ കഷായം വെച്ച ഉഴക്കാക്കി നീർവലിച്ച വെണ്ണയിൽ ഉരസിയിടുക. കുറന്തോട്ടിപ്പൊടിയും ചിററമൃതിന്റെ ഊറലും മുത്തങ്ങക്കിഴങ്ങും നെല്ലിക്കയും കാഞ്ഞിരത്തിന്റെ മജ്ജയും വെണ്ണയും കൂട്ടി ഉരസി നിറുകയിൽകഴമ്പിടുക. എണ്ണയും നെയ്യും വെതുമ്പി ഇടയിൽ ധാരയിടുക കുറുക, പൊന്നാങ്ങാണി നാല്പാമരത്തിൻ കുരുന്ന, താമരവളയം, നന്നാറിക്കിഴങ്ങ ഇവ ഇടിച്ചുപിഴിഞ്ഞ ത്രിഫലയും ഇരട്ടിമധുരവും കൽക്കമിട്ട എണ്ണയും കൂട്ടികാച്ചി ധാരയിടുക ആനടിയൻ പാലിൽ പുഴുങ്ങി അരച്ച വെണ്ണകൂട്ടിതേക്ക എള്ള പാലിൽ പുഴുങ്ങി അരച്ച വെണ്ണകൂട്ടിതേക്ക കാഞ്ഞിരത്തിൻ വേരും ചന്ദനവും പാലിലരച്ച ചെറുപയറ കഷായം വെച്ച വെള്ളവും വെണ്ണയും കൂട്ടിതേക്ക ഊരുസ്തംഭം ശമിക്കും.

എല്ലാവാതത്തിന്നും പുകപ്പാൻ—ആവണക്കില, എരുക്കില, പുളിയില, ഉമ്മത്തില, കുറന്തോട്ടി സമൂലം കള്ളിയില കരുനൊച്ചിയില നീർമാതളത്തില മുരിങ്ങത്തൊലി ഇവ ഇടിച്ച കടത്തിലിട്ട കാടിയും ഗോമൂത്രവും കൂട്ടിതിളപ്പിച്ചു പുകഏല്പ്പ കാടിയിലി

വാതത്തിന്നഎണ്ണ— കുറുന്തോട്ടിവേര, ശതാവരിക്കിഴങ്ങ മുരിങ്ങത്തൊലി നീർമാതളത്തിൻതൊലി ഉങ്ങിൻതൊലി ആവണക്കിൻവേര. കരിംകുറിഞ്ഞിവേര അമുക്കുരം പ്രസാരണി വലിയ പഞ്ചമൂലം ഇവ കഷായം വെച്ച നാലൊന്ന ശേഷം എണ്ണകൂട്ടി എരട്ടിപ്പാലും എണ്ണയൊളം തൈരും കൂട്ടി തകരം ദേവതാരം ഏലത്തരി ചുക്ക കച്ചൂരിക്കിഴങ്ങ ശതകുപ്പ ഇന്തുപ്പ കൊട്ടം. അരത്ത ഉലുവ വയമ്പ കൊട്ടുവെലി മാഞ്ചി പാരളം കട്ടകരൊഹിണി ഇവ കൽക്കമിട്ട മെഴുകുപാകത്തിലരിച്ച തെക്ക-കടിപ്പാനും നസ്യത്തിന്നും വസ്തിപിടിപ്പാനും കൊള്ളാം എല്ലാവാതവും ശമിക്കും ഗുന്മം ആന്ത്രം വൃദ്ധി വിദ്രധി ശൂല എന്നിവററിന്നും ശമനം

ധാന്വന്തരം എണ്ണ— കഷായത്തിന്നമരുന്ന— കുറുന്തോട്ടിവേര പലം പത്ത യവം ലന്തക്കുരു മുതിര ദശമൂലം ഇവ ഒരുപലം ഇങ്ങിനെ കഷായം വെച്ച നാനാഴി എണ്ണകൂട്ടി പ൦ നാഴിപാലും കൂട്ടി കൽക്കത്തിന്ന മെദ മഹാമെദ ദെവതാരം മഞ്ചട്ടി ചന്ദനം നന്നാറി തകരം ജീവകം എടവകം ഇന്തുപ്പ ഉലുവ കന്മതം വയമ്പ അകില കുമിഴാമവേര അമുക്കുരം എരട്ടിമധുരം ത്രിഫല നറുമ്പശ ശതകുപ്പ ഉഴുന്ന ചെറുപയറ ഏലത്തരി എലവംഗത്തൊലി പച്ചില ഇവ കല്ക്കമിട്ട മെല്ലെ തിളപ്പിച്ചിട്ട വെന്ത മെഴുകുപാകത്തിലരിച്ച സേവിക്ക എണ്പത ജാതിയുള്ള വാതവും ശമിക്കും പ്രസവിച്ചവൎക്കും കിടാങ്ങൾക്കും മൎമ്മഘാതത്തിന്നും അസ്ഥിഭെദത്തിന്നും ദേഹം ക്ഷയിച്ചവൎക്കും പനിക്കും ഗുന്മത്തിന്നും ബുദ്ധിഭ്രമത്തിന്നും മൂത്രംചുടുള്ളവൎക്കും വൃദ്ധിക്കും യൊനിരൊഗത്തിന്നും ഇവ എല്ലാററിന്നും നന്ന

പ്രഭഞ്ജന വിമൎദ്ദനം—കുറുന്തോട്ടിവേര ശതാവരിക്കിഴങ്ങ മുരിങ്ങത്തൊലി നീർമാതളത്തിൻതൊലി കരിംകുറിഞ്ഞി തലനീലി ഓരില മൂവില ചെറുവഴുതിന ചെറുള ഞെരിഞ്ഞിൽ ഇവ കഷായംവെച്ച എണ്ണ കൂട്ടി ഇരട്ടി പാലും കൂട്ടി എണ്ണയൊളം തൈരും അത്ര കാടിയും കൂട്ടി ഇനി കൽക്കത്തിന്ന-തകരം ദെവതാരം ഏലത്തരി, കച്ചൂരിക്കിഴങ്ങ ചുക്ക ശതകുപ്പ കൊട്ടം ഇന്തുപ്പ അരത്ത ഉലുവ വയമ്പ കൊട്ടുവെലി മാഞ്ചി കടുകരൊഹിണി ഇവ മുമ്മൂന്നു കഴഞ്ചു കല്ക്കമിട്ട മൃദ്വഗ്നികൊണ്ട പചിച്ച സേവിക്ക — സൎവ്വവാതവും ഗുന്മവും ശമിക്കും

ശതാവരിക്കിഴങ്ങ നൂറുപലം കഷായം വെച്ച നാലൊന്ന ശേഷം നാലിടങ്ങഴി എണ്ണ കൂട്ടി നാലിരട്ടി പാലും കൂട്ടി പതിനാ

സ്ഥംഭം ശരീരത്തിന്റെ ഘനം എന്നിവ സ്വഭാവെന ശമിപ്പൊളൂവും ശരീരത്തിന്റെ ഋഗൃത്വം ഉണ്ടാവൊളവും വെണം പിന്നെ സെവാദത്തിങ്കന്ന വെറിട്ടക്കെ അതിലെഘററം സെവിച്ചാൽ രക്തപിത്താദി ദൊഷങ്ങളുണ്ടാം.

എരണ്ഡതൈലം— ഒരു തുലാം ഉള്ളി കഷായംവെച്ചു അതിൽ നാലിടങ്ങഴി ആവണക്കെണ്ണ വീഴ്ത്തി കൽക്കത്തിന്ന ത്രികട്ടു ത്രിഫല നാകാന്തി കായം ഇന്തുപ്പ കൊത്തമല്ലി ഇരുവച്ചില ചവൽക്കാരം വിഴാലരി അത്തിത്തിപ്പലി ഇവ ഓരൊപലംത്രികൊല്പക്കൊന്ന ആറുപലം ഇങ്ങിനെ കാച്ചി സെവിക്ക വാതം ഗുന്മം പ്ലീഹ അഷ്ഠീല വൃദ്ധി ശൂല അഗ്നിമാന്ദ്യം ഇവ ശമിക്കും ഈ എണ്ണക്കു എരണ്ഡതൈലമെന്ന പെർ

കുറുന്തോട്ടി ചിററമൃത ശതാവരിക്കിഴങ്ങ ഇവ കഷായംവെച്ചു ഏലത്തരി കരയാമ്പൂവു കൊട്ടം അമുക്കുരം രാമച്ചം മുത്തെങ്ങ ചന്ദനം എരട്ടിമധുരം ഇവ കൽക്കമിട്ട ഇരട്ടിപാലുംകൂട്ടിഎണ്ണ കാച്ചിതെക്ക വാതമെല്ലാം ശമിക്കും

പിണ്ഡതൈലത്തിന്റെ യൊഗം— കാടിയിലെണ്ണ വീഴ്ത്തി തൈരും പാലും കൂട്ടി കൽക്കത്തിന്ന മെഴുക ചെഞ്ചല്യപ്പൊടി നന്നാറിക്കിഴങ്ങ ഇവ കൽക്കമിട്ട എണ്ണയിൽ മൂന്നൊന്ന നെയ്യും കൂട്ടി കാച്ചിതെക്ക വാതശൊണിതം ശമിക്കും.

ധാത്ര്യാദിതൈലം— നെല്ലിക്കയും ചിററമൃതും കഷായംവെച്ചു അതിമധുരം കുറുന്തോട്ടിവെര പാച്ചൊററിക്കിഴങ്ങ രാമച്ചം പതിമുകം കാക്കൊളി അകില ചരളം മെഴുക ആമ്പൽ ചെന്നൽതാമര ഇവററിൻ കിഴങ്ങ തക്കൊലപ്പുട്ടൽ ജാതിക്കത്തക്കരം മെത്തകിൻവാട്ട ചന്ദനം മുത്തെങ്ങ കർപ്പൂരം -കച്ചൂരിക്കിഴങ്ങ ഇവ കൽക്കമിട്ട എണ്ണകാച്ചി തെക്ക അർദ്ദിതവാതംപക്ഷാഘാതം ശൊണിതവാതം ഊരുസ്ഥംഭം ഇവ ശമിക്കും

വാതശൊണിതത്തിന്ന പനികൂടെ ഉണ്ടെങ്കിൽ ഷഡംഗംകഷായം കുടിക്ക സന്ധികളിൽ വീങ്ങിയാൽ അട്ടയിട്ട പൊരുകക· കാമനൂരഘൃതം സെവിക്ക ധാത്ര്യാദിനെയ്യു സെവിക്ക, തലക്കു കഴമ്പിടുക പാൽകൊണ്ട ധാരയിടുക കുത്തും നൊച്ചും ചുട്ടും ഉണ്ടാകിൽ പിണ്ഡതൈലം തെക്ക വീങ്ങിയെടത്ത ചിററമൃതിൻഇല അരച്ചു വെണ്ണ കൂട്ടിതെക്ക എള്ള പാലിലരച്ചുതെക്ക വീക്കവും നൊവും പൊം. അമൃതാദി തൈലം തെക്ക ബലാഗുളൂച്യാദി എണ്ണയും കൊൾക

ശതാവരിക്കിഴങ്ങ ചിററമൃത കുറുന്തോട്ടിവെര കരിമ്പ തൈ

ഖണ്ഡിൽ ഇവ കഷായം കുടിക്ക.

കരിമ്പും കുറുന്തോട്ടിയും കഷായം വെച്ചു മുന്തിരിങ്ങ കല്ലിപ്പഴം എരട്ടിമധുരം ഇവ കൽക്കമിട്ടു എരട്ടി പാലുംകൂട്ടി നെയ്യ കാച്ചിസേവിക്ക വാതശോണിതം ശമിക്കും.

ഇരുനാഴി നെയ്ക്ക അറുപത കാഞ്ഞിരക്കുരു മോരിൽ പുഴുങ്ങി തൊല്കളഞ്ഞ ഉള്ളിലെത്ത ഒലിവുംകളഞ്ഞ നുറുക്കി നെയ്യിലിട്ടു നാലിരട്ടി പാലും കൂട്ടി എരട്ടിമധുരം ചന്ദനം മുന്തിരിങ്ങ നന്നാറികിഴങ്ങ ഇവയെല്ലാം കൂട്ടി കൽക്കമിട്ടു പാകത്തിൽ കാച്ചിയരിക്ക ഇരുപത്തൊന്നുദിവസംകൊണ്ടു ഇരുനാഴി നെയ്യ സേവിക്ക- പദ്ദിവസം പ്രതിരെ പത്തുദിവസം അത്താഴം കഴിഞ്ഞിട്ടു ഇങ്ങിനെ സേവിക്ക.

കാഞ്ഞിരത്തിൻവേരകഷായം പാലുംകൂട്ടി ധാരയിടുക ത്രിമിശ്രകതൈലംതേക്ക

ത്രിമിശ്രകതൈലം—ചന്ദനം നാകപ്പൂവ് മഞ്ചി പെരുകിടക കച്ചൂരികിഴങ്ങ മുത്തങ്ങ രാമച്ചം അതിമധുരം അമുക്കുരം ഇവ കൽക്കമിട്ടു എണ്ണ കാച്ചിതേക്ക പിത്തം രക്തവാതം പനി ദാഹം തലനോവ ഇവ ശമിക്കും

നാല്പാമരത്തൊലി കഷായം വെച്ചുകൂട്ടി ധാത്ര്യാദിനെയ്യ കാച്ചി സേവിക്ക.

ധാത്ര്യാദിഘൃതം—നെല്ലിക്ക മുത്തങ്ങ കരിമ്പ ശതാവരികിഴങ്ങ കുമ്പളങ്ങ ഇവ ഇടിച്ചു പിഴിഞ്ഞ നെയ്യ വീതത്തി നിലപ്പനകിഴങ്ങ കരുവികിഴങ്ങ കൊവത്തണ്ട വെളുത ഇവ കൂടെ ഇടിച്ചു പിഴിഞ്ഞകൂട്ടികൊൾക മുന്തിരിങ്ങ അതിമധുരം ചന്ദനം ജീരകം ആശാളി കിരിയാത്ത പാറകി ഇവ കൽക്കമിട്ടു നെയ്യ വെന്ത സേവിക്ക ശൈലിയ കാസശ്വാസം രാജയക്ഷ്മാവ ഉരക്ഷതം രക്തസ്രാവം, ശുക്ലസ്രാവം മൂത്രാശ്മരി മൂത്രകൃച്ഛ്രം പ്രമേഹം മൂറിവ ഗുന്മം ശൂല ഇവയെല്ലാം ശമിക്കും (ധാത്ര്യാദിഘൃതമെന്നപേര)

## ഇതി വാത ചികിത്സാ

## അഥ മസൂരി ചികിത്സാ

മസൂരിക പനി തുടങ്ങുമ്പോഴെ വിരേചിപ്പിക്ക ത്രികോൽപ്പൂകൊന്ന കഷായംകൊണ്ടു വിരേചിപ്പിക്ക പിന്നെ അപ്പ് പിഴിഞ്ഞ എണ്ണയിൽ കുടിക്ക മസൂരി പുറപ്പെടുകയില്ല. തുറ

ക്ഷം ശംഖു ഗോരോചനം ഏലത്തരി ഇവ അരച്ച പാലിൽ സെവിക്ക നിത്യവും മസൂരി ഉണ്ടാകയില്ല ഇജ്ജ്വരാദി പ്രാഗ്രൂപത്തിങ്കൽ ചെയ്യെണ്ടുംക്രിയ നന്നാറിക്കിഴങ്ങ എരട്ടിമധുരം പപ്പടകം ചന്ദനം രാമച്ചം ഇവ കഷായം കുടിക്ക ബ്രാഹ്മി പിഴിഞ്ഞ നെയ്യ കൂട്ടി സെവിക്ക വിഷ്ണുക്രാന്തിയും തുമ്പയും പിഴിഞ്ഞ മൊരിൽ സെവിക്ക ചുഴലികൾകൊണ്ട ദൃക്കടികടിക്ക ആനടിയൻ വെര ചലത്തെക്കാതിൽ കെട്ടുക പഞ്ചവൽക്കാദി എണ്ണ തെക്ക—തെച്ചിവെർ കഷായം വെച്ച നെയ്യ കാച്ചിക്കുടുകയും നന്ന ഇതിന്ന ആദിയിൽ വിരെചിപ്പിക്ക പ്രധാനം ക്ഷീരിവൃക്ഷാദിതൈലം തെക്ക കഷായങ്ങൾ പലതുമുണ്ട

## ഇതി മസൂരിചികിത്സാ

## അഥ മൂത്രാതിസാരചികിത്സാ

മൂത്രാതിസാരത്തിന്ന ഉഡുബല നെയ്യ കാച്ചി സെവിക്ക കരിന്തൊട്ടി കഷായംവെച്ച അതുതന്നെ കൽക്കമിട്ട പാലും കൂട്ടി നെയ്കാച്ചി സെവിക്ക തലയിൽ പാൽകൊണ്ട ധാരയിടുക ലാക്ഷാദി എണ്ണ തെച്ചു തെക്കുക ഒരില മൂവില ചെറൂള ചെറുവഴുതിന ഇവ പാതിപാതി നെല്ലിക്ക ഇങ്ങിനെ കഷായംകുടിക്ക മൂത്രാതിസാരം ശമിക്കും. പഞ്ചസാരയെറ്റപ്പാടി ചെറുപഞ്ചമൂലവും കരിന്തൊട്ടിയും നിലമ്പരണ്ടയും കൂടി കഷായംവെച്ച പഞ്ചസാര മെറ്റപ്പാടിയായി സെവിക്ക കദളിപ്പഴവും കന്മതവും കൂടി സെവിക്ക ചെറുപഞ്ചമൂലം കഷായംവെച്ച ശതാവരി ഇടിച്ച പിഴിഞ്ഞ നീരും ഇളനീരും കൂട്ടി നെയ്കാച്ചി സെവിക്ക വലുതായുള്ള മൂത്രാതിസാരത്തിന്ന വസ്ത്യാമയാന്തകം നെയ്യ സെവിക്ക മൂത്രം കൊഴുത്ത ദെഹം മെലിഞ്ഞുവരികിൽ മലക്കുമ്പിടുക ലാക്ഷാദികുഴമ്പ തെക്ക പാരിപ്പാൻ ഇളനീരും പാലും കരക്കുടിച്ച പിഴിഞ്ഞ വെള്ളവും എണ്ണയും നെയ്യും സമംകൊണ്ടു ഉരസി കഴുത്തിന്നകീഴ തെക്ക അമുക്കുരവും ചിററമൃതും എരട്ടിമധുരവും ചന്ദനവും കൂടി നീർവലിച്ച വെണ്ണയിൽ ഉരസി ഉടൽക്ക തെക്ക വാരാഹീഘൃതം സെവിക്ക.

## ഇതി മൂത്രാതിസാരചികിത്സാ

## അഥ മദാത്യയചികിത്സാ

തൃണപഞ്ചമൂലംകൊണ്ടു കഷായം കുടിക്ക. കരിന്തൊട്ടിവെരളുടെ കൂട്ടിക്കൊൾക ധാരൊഷ്ണത്തിൽ പഞ്ചസാരയിട്ട സെവിക്ക. കരിന്തൊട്ടിവെരപാൽകൂട്ടി കഷായംകുടിക്ക. മദാത്യയംശമിക്കും. ദ്രാക്ഷാദി കഷായം സെവിക്ക

ദ്രാക്ഷാദികഷായം—മുന്തിരിങ്ങ. ഇരിപ്പക്കാതൽ, ഇരട്ടിമധുരം, പാച്ചോറ്റിത്തൊലി, കുമിഴിൻവെന്നൊറികിഴങ്ങ മുത്തങ്ങ, നെല്ലിക്ക, ഇരുവെലി, താമരയല്ലി, പതിമുകം, താമരവളയൻ, ചന്ദനം രാമച്ചം. കരിങ്കുവളക്കിഴങ്ങ, ചിററീന്തൽ പിച്ചകപ്പൂവു ഇവകഷായം തെൻ മെല്പൊടി. ഇത ശീതകഷായമായിട്ടുകാം.

സന്ന്യാസത്തിന്ന നസ്യം ചെയ്ക. ചക്കരച്ച പാലിൽ കലക്കി നസ്യംചെയ്ക. കർപ്പൂരംകൂട്ടിപാലിൽകലക്കീട്ട നസ്യംചെയ്കയൊ ധൂമൊം. തുമ്പപ്പൂവരകൊണ്ട നസ്യം. സന്ന്യാസംകൊണ്ട ബൊധം കെട്ടകിൽ കർപ്പൂരവും മുളകണിയും കൂട്ടി അരച്ച കണ്ണിലെഴുതുക. മുതിര പൊടിച്ച കിഴികെട്ടി ചിരട്ടക്കനലിൽ കാച്ചി ഒപ്പുക. ഉള്ളംകാലിൽ ഇടയിൽ കയ്യിന്റെയും കാലിന്റെയും സന്ധികളിൽ കഴുത്തിൽ ഇങ്ങിനെ കാച്ചി ഒപ്പുക.

## ഇതി മദാത്യയചികിത്സാ

## അഥ നെട്ടമ്പാടിന്റെ ചികിത്സാ

തെങ്ങിൻപൂക്കുല പിഴിഞ്ഞ പാലിൽ കുടിക്ക. അഞ്ജനം പൊടിച്ച സെവിക്കയുമാം. കൊടപ്പാലിന്റെ കാമ്പും പാലിൽ സെവിക്കാം. പരുത്തിയില പാലിൽ സെവിക്ക. നെട്ടമ്പാട ശമിക്കും വെള്ളൊട്ടം ശമിക്കും. അശോകത്തിൻ തൊലി കഷായം വെച്ച ഇരട്ടിമധുരം, ചന്ദനം, സഹസ്രവെധി, തെററാമ്പരൽ, അരക്ക ഇവ കൽക്കമിട്ട പാലുംവീഴ്ത്തി നെയ്കാച്ചി സെവിക്ക. വെള്ളൊട്ട ശമിക്കും. വെള്ളറവന്തൊട്ടി പാലുംകൂട്ടി കഷായംകുടിക്ക. സാളചതുഷ്കവും മൊദകതാഗാദി നെയ്യും ധാരാമഘി ഘൃതവും നെട്ടമ്പാടിന്ന നന്ന

## ഇതി നെട്ടമ്പാടിന്റെ ചികിത്സാ

ന്നു പാത്രത്തിൽ വീഴ്ത്തി കറന്നെടുത്ത ഇന്തുപ്പും ഇട്ട വെണ്ണയും കൂട്ടി ക്ഷൗരകന്റെ കല്ലുകൊണ്ട ഉരസി നിരവത്ത കണ്ണിലെ ഏഴു ദമ്മൽ എഴുതുക അന്ധതിക്കും പഴുപ്പു ശമിക്കും

തലപ്പുകഴമ്പ—കരുനൊച്ചിപ്പൊടി നെല്ലിക്കപ്പൊടി മുത്തങ്ങ ചിററത്തിന്റെ ഊറൽ ഇവ സമം കൂട്ടി പാലിലരച്ച വെണ്ണയിൽ ഉരസി ആവണക്കെണ്ണയും കൂട്ടി തലക്കു കഴമ്പിടുക

പഞ്ചാംഗകരം ഒഴുക്കുവാൻ മരുന്ന-തെച്ചിമൊട്ട കറുക കാഞ്ഞിരത്തിൻകുരുന്ന വെററിലക്കുരുന്ന കായാവിൻ കുരുന്ന ഇവ പാലിൽ കുതിർത്തു പിഴിഞ്ഞരിച്ച കണ്ണിൽ ഒഴിക്കുക- കണ്ണിലെ രോഗം എല്ലാം ശമിക്കും—

ചന്ദനാദിഗുളിക—ചന്ദനം തെററാമ്പരൽ. കാവിമണ്ണ അരക്ക പിപ്പലികൊട്ടം ഇവ വെള്ളത്തിലരച്ച ഗുളികയുരുട്ടി നിഴലിലുണക്കി പാലിലരച്ച കലക്കി അരിച്ച ഒഴിക്കുക രക്തപടലം ചൂട വെള്ളം പാടുക ശുക്ലം തിമിരം ഇവ ശമിക്കും—

ഇളനീർക്കുഴമ്പിന്ന—ത്രിഫല എരട്ടിമധുരം മരമഞ്ഞൾത്തൊലി ഇവ സമംകൊണ്ടു ഇളനീർ വെള്ളത്തിൽ കഷായം വെച്ച സാന്ദ്രപാകത്തിൽ തേനും വീഴ്ത്തി വാങ്ങി ഇന്തുപ്പും കർപ്പൂരവുമിട്ട ഉരസി കഴമ്പാക്കി കണ്ണിലെഴുതുക- ശുക്ലവും രക്തപടലവും പൂവും ശമിക്കും—

ഇതാശുദ്ധിചെയ്യാൻ—ഗോമൂത്രത്തിൽ എരുമച്ചാണകത്തിൽ കാടിയിൽ മുലപ്പാലിൽ നെയ്യിൽ പച്ചവെള്ളത്തിൽ തേനിൽ ഇങ്ങിനെ ക്രമത്താലെ കാച്ചി മുക്കുക- എന്നാൽ ശുദ്ധിവരും—

കർപ്പൂരാദികഴമ്പിന്ന-പച്ചക്കർപ്പൂരം പടിക്കാരം കവിടി പഴമുളക മരമഞ്ഞൾത്തൊലി ഇന്തുപ്പ തിപ്പലി പീതരോഹിണി കടൽനുര കാവിമണ്ണ ശംഖ അഞ്ജനക്കല്ല എരട്ടിമധുരം മാക്കീരക്കല്ല ഇതം ഇവയൊക്കെ സമം കൂട്ടി നന്നായിപ്പൊടിച്ച അരിച്ച തേൻ കൂട്ടി അരച്ച കഴമ്പ കണ്ണിലെഴുതുക- രണ്ടുനേരവും കണ്ണിലെ രോഗമെല്ലാം ശമിക്കും

മഞ്ജിഷ്ഠാദി എണ്ണതേച്ചിക്ക ത്രിഫലയും എരട്ടിമധുരവും മരമഞ്ഞൾത്തൊലിയും കൂട്ടി പൊടിച്ച തേനിൽ സേവിക്ക അന്ധത മൂത്താൽ ഈ പൊടി പടവലാദി നെയ്യിൽ സേവിക്ക

വിമലഗുളിക—പഴമുളകും തിപ്പലിയും ഈരണ്ടു പണത്തൂക്കം നെല്ലിക്ക താന്നിക്ക മരമഞ്ഞൾത്തൊലി ഇവ ഓരോരോ പണത്തൂക്കം എരട്ടിമധുരം പാച്ചോററിത്തൊലി മുമ്മൂന്നു പണത്തൂക്കം പച്ചക്കർപ്പൂരം ഇരട്ടപ്പണത്തൂക്കം പീതരോഹിണി ചതുപ്പണത്തൂക്കം

യൊളും പാലുംകൂട്ടി കൊട്ടം, ചന്ദനം, മഞ്ചട്ടിപ്പൊടി, എരട്ടിമധുരം ഇവ കല്ക്കമിട്ട എണ്ണകാച്ചിതെക്ക- ശിരൊരൊഗം ശമിക്കും— വാതപിത്തങ്ങൾകൊപിച്ചിട്ടുണ്ടായ ശിരൊരൊഗത്തിന്ന ബലാധാത്ര്യാദിയും മഞ്ജിഷ്ഠാദിയും എണ്ണകൊൾക ത്രിഫലാദിയും അസനവില്വാദിയും വാതശ്ലെഷ്മത്തിന്ന കൊൾക— വാതം തന്നെ കൊപിച്ചതിന്ന ക്ഷീരബല എണ്ണകൊൾക കഫം കൊപിച്ചും പിത്തം കൊപിച്ചും ഉണ്ടാകിന്ന അസനികധാത്ര്യാദിതൈലം സെവിക്ക ഒന്നാതി ചൊരകളക ശിരൊരൊഗം ശമിക്കും. വാതം കൊപിച്ചതിന്ന— രക്തമൊക്ഷണം ചെയ്യരുത കരുമ്പിൻവെര, മുത്തങ്ങ, രാമച്ചം ചന്ദനം കൊഴപ്പ കമ്പളത്തിൻവെര, ത്രിഫല. നന്ദിപത്രം ഇവ പാലിലരച്ചു നെററിമെലിട്ടുക. തലനൊവു ശമിക്കും. അഞ്ചൊരിവെര, വെട്ടിവെര, നെല്ലിത്തൊലി ഇവ പാലിലരച്ചു നെററിമെൽ തെക്ക നന്ത്യാർവട്ടത്തിൻവെര പാലിലരച്ചു തെക്ക—

ത്രിഫലാദിതൈലത്തിന്ന— ചിററമൃത, പൂകൈതവെട, വെങ്ങാക്കാതൽ, കരിഞ്ഞൊട്ടി ഉഴിഞ്ഞ ഇവ കഷായം വെച്ചു കരക, കഞ്ഞുണ്ണി, ചിററമൃത ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണയിൽ ഇട്ടി പാലുംകൂട്ടി ത്രിഫല കഷായവും കൂട്ടി കൊട്ടം, ഇരട്ടിമധുരം, പതിമുകം, ചന്ദനം, ദെവതാരം, അരുക്കരം, രക്തചന്ദനം, മുത്തങ്ങ, ഏലത്തരി, പച്ചില, മാഞ്ചി, ഇലവംഗം നാകപ്പൂവു ഇരുവെലി, രാമച്ചം, കൊഴന്ന; മരമഞ്ഞതൊലി ഇവ അരച്ചു കല്ക്കമിട്ടു കാച്ചിതെക്ക- കഴുത്തിന്നമെലെ വ്യാധികൾക്കൊക്കയും നന്ന

ബലാഫലാദിതൈലം— കരിന്തൊട്ടിവെര, ചിററമൃത ഉഴുന്ന ഇവ കഷായം— ചന്ദനവും എരട്ടിമധുരവും കല്ക്കമിട്ടു പാലും കൂട്ടി എണ്ണ വെന്ത തെക്ക— ശിരൊരൊഗം ശമിക്കും—

ബാധിര്യതൈലം— പ്രപൌണ്ഡരീകം. അതിമധുരം. ദെവതാരം അകില, ചന്ദനം, പതിമുകം നാകപ്പൂവു മുന്തിരിങ്ങ ആമ്പൽ, നെയ്തൽതാമര കൂവളം ഇവററിൻ കിഴങ്ങ ചെറുവഴുതിനവെര വിഴാലരി കരിന്തൊട്ടിവെര പാവൽക്കാരം ഇവ കല്ക്കമിട്ടു എണ്ണയും നെയ്യും കൂട്ടി നാലിരട്ടി പാലുംകൂട്ടി കാച്ചിതെക്ക കഴുത്തിന മെലെ ഉള്ള വ്യാധികൾക്കു ശമനം—

വെങ്ങാക്കാതൽ. കൂവളത്തിൻവെര കരിന്തൊട്ടിവെര ചിററമൃത ഇവ കഷായം വെച്ചു എരട്ടിമധുരം പുകം ത്രിഫല ഇവ കല്ക്കമിട്ടു എണ്ണയൊളും പാലുംകൂട്ടി കാച്ചിതെക്ക— നെത്രരൊഗ

ഠം കണ്ണശൂല തലനൊവ ഇവ ശമിക്കും ഇത അസന വില്വാദി

എരട്ടിമധുരം മരമഞ്ഞൾ രാമച്ചം കരുകവെര മുത്തങ്ങ നന്ത്യാർവ്വട്ടത്തിൻപൂവ്വ ചന്ദനം ഇവ വെള്ളത്തിലരച്ച നെററിമെലിട്ടുക. തലനൊവ ശമിക്കും—

ശൃംഗാമലകാദി - കഞ്ഞുണ്ണിഇടിച്ചുപിഴിഞ്ഞവെള്ളവും നെല്ലിക്കകഷായവും അത്ര നാഴികപാലും ഇഞ്ചിനെക്കൂട്ടിഎരട്ടിമധുരം കൽക്കമിട്ടുകാച്ചിതെക്ക— ചെവികെകുത്തത്തിന്നും കണ്ണകാണാത്തതിന്നും പല്ലുനൊവിന്നും നന്ന

ഒരുചെന്നികുത്തിന്ന—അയമൊവെങ്കുടലാടി അരിയും കൂടി പാലിലരച്ച തെക്ക- ഒരുചെന്നികുത്ത ശമിക്കും-വെളുത്ത മന്ദാരത്തിൻെറ വെര പച്ചവെള്ളത്തിലരച്ച നെററിമെൽ തെക്കു- കൊടിഞ്ഞിൽകുത്ത ശമിക്കും- ഉറക്കത്തിൻവെര, ദൂർവ്വാപച്ചെമൂലം ചന്ദനം ഇവകൊണ്ട കഷായം കുടിക്ക അന്തിക്ക- കഞ്ഞുളം എലത്തരിയും കൂട്ടിപ്പൊടിച്ച തുണിയിൽ തിരിതെരച്ച നെയ്യിൽ മുക്കി പുകക്കൂ— ഒരുചെന്നികുത്ത അപ്പൊഴെ നിൽക്കും വെള്ളത്തകിൽ വെണ്ണുതൽ തൊലി പൊടിച്ചു തുണിയിൽ തിരിയുണ്ടാക്കി നെയ്യിൽ നനച്ച മൂക്കിൽ പുകക്കൂ. ഏലത്തരി ഏലവംഗത്തൊലി പച്ചില ചുക്ക മുളക തിപ്പലി. കൊട്ടം ഇവ പൊടിച്ച തിരിയുണ്ടാക്കി നെയ്യിൽ നനച്ച പുകക്കൂ. കഫം വദ്ധിച്ചതിന്ന ഏററം നന്ന. ധാത്ര്യാദി നെയ്യ സെവിക്ക. ഒരുചെന്നികുത്ത ശമിയാഞ്ഞാൽ നെല്ലിക്കയും കൊത്തമ്പാലി തലയ്ക്കു ധാരയിടുക, ശമിക്കും

വെങ്ങയില പാവിട്ടയില ഉഴിഞ്ഞ പൂവ്വാംകുറുന്തല കൂവളത്തില കഞ്ഞുണ്ണി നെല്ലിപ്പു കൊടിത്തൊലി ചിററമൃത ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണയൊളം പാലും കൂട്ടി കൽക്കത്തിന്ന എരട്ടിമധുരം രാമച്ചം കൊട്ടം അകിൽ ചന്ദനം പതിമുകം ദെവതാരം മഞ്ചി പച്ചില അമുക്കുരം കച്ചൊലികിഴങ്ങ എലവംഗം ചിററമൃത കറുന്തോട്ടി ഇവ കൽക്കമിട്ട എണ്ണകാച്ചി തെക്ക കഴുത്തിൻമെലെ ഉള്ള വ്യാധികൾക്കൊക്കെയും നന്ന വിശെഷിച്ച പീനസം അക്ഷിരൊഗം ശിരൊരൊഗം കണ്ണരൊഗം ഇവ ശമിക്കും.

ഇതി ശിരൊരൊഗചികിത്സാ

ശിക്കും

മരിമാലിതൈലം—മുളക കരുനൊച്ചിവെര കൊട്ടവെലി ഇവ കഷായം വെച്ച നാലൊന്ന ശെഷം നാനാഴി വെളിച്ചെണ്ണയും നാഴിപശുവിൻ നെയ്യും കൂട്ടി കൽക്കത്തിന്ന കായം ജാതിക്ക കരയാമ്പൂവ്വ പച്ചപാശി ത്രികട്ട ത്രിഫല ദെവതാരം ജീരകം കരിഞ്ചീരകം ഇവ കൽക്കമിട്ട നാഴിതെനും വിട്ടു എളക്കി കവിൾക്കൊൾക. മുഖരൊഗങ്ങളെല്ലാം ശമിക്കും—

വായിൽപ്പുണ്ണ വലിയതിന്ന—ത്രിഫല എരട്ടിമധുരം അമൃതം എലത്തരി പാവ മാഞ്ചി ഏകനായകം ഇവ കഷായംവെച്ചു തെൻ കൂട്ടികവിൾക്കൊൾക ജീവന്ത്യാദി കഷായം കുടിക്ക— തിക്തവും മഹാ തിക്തവും ഗുൾഗുലുതിക്തവും നെയ്യ സെവിക്കാം എണ്ണയുമാം പാവുപൊടി സെവിക്ക

പാവുപൊടിക്ക—പാവ ത്രിഫല നാലൊന്ന എരട്ടിമധുരം ഇവ പൊടിച്ച തെനിൽ സെവിക്ക ഉപ്പും പുളിയും വർജ്ജിക്ക

പുണ്ണ വിള്ളുന്നതിന്ന—പെരുംകുരുമ്പതൊലി ഇടിച്ചുപിഴിഞ്ഞ എരട്ടിമധുരം കൽക്കമിട്ട പാലുംകൂട്ടി നെയ്യ കാച്ചി പുരട്ടുക.

പല്ലിന്ന ഊൻതിന്നുന്നതിന്ന— വെരുകടമ്പാടി അരച്ചു തുണിയിൽ കിഴികെട്ടി എണ്ണ മൂടപിടിപ്പിച്ചു അതിൽ മുക്കിപ്പിടിക്ക കാടിയിലുമാം. പല്ലുതെച്ച ഉളുകിക്ക പുളിയില അരച്ചുകിഴികെട്ടി കാടി വെളമ്പി കാച്ചി മുക്കുക കഞ്ഞിക്കുരുക്കിലയും പുളിയിലയും ഇടിച്ചു കാടിയിൽ പിഴിഞ്ഞ മൊരും കൂട്ടിവെളമ്പിക വിൾക്കൊള്ളുക പുണ്ണ വിള്ളുന്നത ശമിക്കും എണ്ണയും നെയ്യും തെനും കൂട്ടികവിൾക്കൊൾക. ഉപജിഹ്വ ശമിക്കും. ത്രികട്ടുവും ഉപ്പിലക്കരിയും കൂട്ടി പുരട്ടുക പഴുത്താൽ കീറി നസ്യം വലം കളക. മുമ്പിൽ ചൊല്ലിയ എണ്ണയും നെയ്യും പൊടികളും കൊൾക ഉപജിഹ്വ ശമിക്കും.

പടൊലാദിനെയ്യ—പടവലം ഇരുപത്ത പലം ആടലൊടക വെര കൊട്ടത്തൂവ്വ വെര ബ്രഹ്മി ഇവ ഒരൊരൊപലം കഷായം വെച്ച പിന്നെ വെപ്പുംതൊലി കടുകരൊഹിണി മരമഞ്ഞതൊലി രാമച്ചം കടുക്ക താന്നിക്ക ഇവ ഓരൊ പലം നാനാഴി നെല്ലിക്ക ഇവ വെറെ കഷായം വെച്ച കരുകി തങ്ങളിൽ കൂട്ടി നാനാഴി നെയ്യും കൂട്ടി വെപ്പുംതൊലി കടുകരൊഹിണി മരമഞ്ഞതൊലി രാമച്ചം മുഞ്ഞെതൊലി ചുണ്ടവെര എരട്ടിമധുരം ചന്ദനം തിപ്പലി ഇവ കല്ക്കമിട്ട ചിക്കണപാകത്തിലരിച്ചു അത്താഴമുണ്ടാൽ സെവിക്ക— മൂക്കിലും വായിലും കണ്ണിലു

ണ്ടാകുന്ന വ്യാധികൾക്കെല്ലാററിന്നും ശമനം—വിശേഷിച്ചു കഴുത്തിന മേലെ ഉണ്ടാകുന്ന വ്യാധികൾക്കു ശമനമാകുന്നു-

ബാലസൂൎയ്യഘൃതം—ശതാവരികിഴങ്ങ ഇടിച്ചുപിഴിഞ്ഞ അതിൽ നാനാഴി വെണ്ണയിട്ട നാനാഴിപാലും വിട്ടു കല്ക്കത്തിന്ന താലീസപത്രം ഇരുവേലി, മഞ്ചട്ടിപ്പൊട്ടി നന്നാറി ഇരിപ്പക്കാതൽ, ചന്ദനം, പാച്ചോററിത്തൊലി, കുങ്കുമപ്പൂട്ട, രക്തചന്ദനം, രാമച്ചം പതിമുകം മാതളനാരങ്ങ ഏലവലംഗം നാഗപ്പൂവ്വ, ദേവതാരം ഇരട്ടിമധുരം ഇവ കല്ക്കമിട്ട കാച്ചി ചിക്കണ പാകത്തിലരിച്ചു സേവിക്ക ഏക്കിട്ടും മുഖത്തുണ്ടാകുന്ന കുഷ്ഠവും നേത്രരോഗവും ശമിക്കും മണ്ഡപലം അമൃതക്കരം ഉണക്കിപ്പൊടിച്ചു അത്ര പഞ്ചസാരയും കൂട്ടി തേനിൽ സേവിക്ക—കണ്ണിലും മൂക്കിലും മുഖത്തും സൎവ്വരോഗവുമുണ്ടാകുന്നതൊക്കെ ശമിക്കും

## കുഴിമുഖവ്രണത്തിന്ന

നീർമരുതിൻതൊലി തേനിലരച്ചു തേക്ക കുന്തുരുക്കം പൊങ്ങം മഞ്ചട്ടിപ്പൊട്ടി രക്തചന്ദനം കൊട്ടം പാച്ചോററിക്കുരുന്ന വേരാൽക്കുരുന്ന ഇവ പാലിൽ അരച്ചു തേക്ക തേനിലുമാം—കുഴമുഖം ശമിക്കും.

## ഇതി മുഖരോഗ ചികിത്സാ

കപാലാൎശസ്സിന്ന— എണ്ണ കാച്ചുവാൻ— നെല്ലിക്ക കഷായം വേപ്പ വെററില ഇടിച്ചുപിഴിഞ്ഞ എണ്ണയും വെളിച്ചെണ്ണയും സമംകൂട്ടി പിച്ചകത്തില അരച്ചുകൽക്കമിട്ട മൂപ്പിയാകുമ്പോൾ നാഴി എണ്ണെക്കു നാലുപണത്തൂക്കം കണ്ട രസം തുരിശിനീററിൽ ശോധിപ്പിച്ചു ഭസ്മീകരിച്ചിട്ട പൊന്നുമനോരം കൂട്ടിപ്പൊടിച്ചു അപ്പൊടിയും രസവുംകൂട്ടി ഉരസി എണ്ണയിൽകൂട്ടി മെഴുകുപാകത്തിലരിച്ചു തേക്ക ചെന്നിയും കപാലാൎശസ്സും ശമിക്കും.

കരുകുംകണ്ണി പാച്ചോററിത്തൊലി, ചെച്ചിപ്പൂവ്വ കറുവാഴ ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണയിലിട്ടു പാലുംകൂട്ടി മഞ്ചട്ടിപ്പൊടി തകരം നന്നാറി മുത്തങ്ങ കടുക്കരോഹിണി ഏലത്തരി ജാതിക്ക ചന്ദനം ത്രിഫല മാഞ്ചി ഇരട്ടിമധുരം ഏലവലംഗം പച്ചില നകപ്പൂവ്വ രാമച്ചം അരിവില കച്ചൂരികിഴങ്ങ കസ്തൂരി ചെങ്ങഴിനീർകിഴങ്ങ താമരക്കിഴങ്ങ ഇവ കൽക്കമിട്ട കാച്ചി അരിക്കുന്ന പാത്രത്തിൽ അഞ്ജനക്കല്ലും കർപ്പൂരവും പൊടിച്ചു

മൂലം, കുടകപ്പാലവെരിമ്മേൽതൊലി, ത്രിഫല, കറുക, മുത്തങ്ങ ഇന്തുപ്പ ഇവ സമം കൊണ്ട തൈരിലരച്ച തേനിൽചാലിച്ച തിന്ക യാതൊരു കുരുവും ശമിക്കും.

മൂലകുരുവിന്ന — മുരിങ്ങവെര കഷായംവെച്ച ഇന്തുപ്പും തിപ്പലിയും പൊടിച്ചിട്ട സേവിക്ക മൂലകുരു ശമിക്കും.

നന്നാറിക്കിഴങ്ങ എള്ള ചന്ദ്രവള്ളിക്കിഴങ്ങ ത്രിഫല അയമോതകം കടുക ഇവ സമം തൈരിൽകുഴച്ച വെണ്ണയിൽ വറുത്ത മൺകലത്തിൽ വറുത്ത പിന്നെ പുതുകലത്തിൽ വെച്ചുക്ക അന്നന്നേക്ക വേണ്ടതെടുത്ത മോരിലരച്ച തിന്ക ഏഴിന്നാൾ മൂലകുരു ശമിക്കും നിശ്ചയം.

ഒടികുരുവിന്ന മുമ്പിൽ വീക്കം തുടങ്ങുമ്പോൾ ജളൂകിപ്പിച്ച ചോരകളക പിന്നെ കുരുവിന്ന ചൊല്ലിയ മരുന്നുകൾ ചെയ്ക. കുരുവിന്നൊക്കെയും പുഴക്കമരുന്ന വലിയയോഗം പ്രധാനം

## ചിരങ്ങിന്ന ചികിത്സാ

നാല്പാമരത്തൊലി കഷായംവെച്ച എണ്ണവീഴ്ത്തി കൽക്കത്തിന്ന ത്രിഫല ചന്ദനം രാമച്ചം ഇരട്ടിമധുരം അകില ഇവ അരച്ച കൽക്കമിട്ട കാച്ചി മെലെ തേക്കുന്നതിന്ന ചൊറിയും ചിരങ്ങും ശമിക്കും ഗന്ധകരസായനം സേവിക്ക ഗന്ധകം തകരക്കുരുവും കൂടി അരച്ച വെണ്ണയിൽ തേക്ക ചൊറി ചിരങ്ങ ഇവ ശമിക്കും പഴഞ്ചപ്പാവില ചുട്ട ഭസ്മം വെളിച്ചെണ്ണയിൽ തേക്ക. വലിയ ചിരങ്ങ ശമിക്കും മഹാതിക്തകം നെയ്യ സേവിക്ക പഞ്ചവൽക്കാദിഎണ്ണമെൽതേക്ക ചിരങ്ങ ശമിക്കും മഞ്ചട്ടിപ്പൊടിയുംഗന്ധകവും കൂട്ടി എണ്ണയിൽ വെയ്യിൽ വെളിച്ചെണ്ണയിൽ താൻ യോഗ്യമറിഞ്ഞ മൂന്നദിവസം തേക്ക വിരെചിപ്പിക്കയും നന്ന പഞ്ചവൽക്കാദി കഷായം വെച്ച ഏലാദിഗണം കൽക്കമിട്ട തേച്ചിപ്പുള്ളും പച്ചമഞ്ഞളും ആനടിയനും കൂടി ഇടിച്ചുപിഴിഞ്ഞ കൂട്ടി എണ്ണയും നീരട്ടി എണ്ണയും കൂട്ടി കാച്ചിമെൽതേക്ക ചിരങ്ങും ചൊറിയും ശമിക്കും.

ഒരുകഴഞ്ച രസം രണ്ടുകഴഞ്ച ഗന്ധകം തുത്ഥ, ഇരിശ, പാഷാണം ശംഖ പടിക്കാരം ചാലിയം മനയോല ഇവ സമം കൊണ്ട കൂട്ടീട്ട നാലുകഴഞ്ച വെള്ളനെച്ചെല്ല്യം എട്ടുകഴഞ്ചുവരട്ടമഞ്ഞൾ പതിനാറുകഴഞ്ച ഉണ്ടിനെകൊണ്ട രസം ഇളസിച്ചു ചാറിൽ ഉരസി ഒരെറവ പൊടിച്ച കൂട്ടി നെല്ലിക്കപ്രമാണം ഉരുട്ടി

പിന്നെ നഖം പറിച്ചുകളഞ്ഞ വ്രണം ഉണങ്ങുക അതിന്നു ന വസാരം പടിക്കാരം തുത്ഥ് തുരിശ ചായില്യം ഇവ കൂട്ടി അ ണങ്ങ വെള്ളത്തിലരച്ച വെളിച്ചെണ്ണയിൽ കഴമ്പാക്കി തെക്കൊ ട്ടുക പുണ്ണു ഉണങ്ങും തിക്തകം നെയ്യു സെവിക്ക ക്ഷാരഗുളിക തെക്കുകയുമാം അത വ്രണചികിത്സയിൽ ചൊല്ലി

## സ്ത്രീകളുടെ മുലമെൽ കുരുവിന്നു

പാച്ചോറ്റിക്കിഴങ്ങ ആവണക്കിൻകുരു ചെറുപയറ എള്ള ഇവ നെയ്യിൽവറുത്ത പാലിൽ പുഴുങ്ങിയരച്ച കഴമ്പാക്കി തെക്ക ആവണക്കിൻ കുരുവും എള്ളും കൂടി നെയ്യിൽ വറുത്ത പാലിൽ പുഴുങ്ങി വെണ്ണയിൽ തെക്ക ശതാവരിയിലെ പാലിൽപുഴുങ്ങി വെണ്ണയിൽ തെക്ക ആടലൊടകത്തിൻകിഴങ്ങ നെയ്യിൽ വറുത്ത കഴമ്പാക്കിത്തെക്ക നിംബാദികഷായം സെവിക്ക മുലമെൽ കുരുവിന്നു ഉള്ളകിനെഷ്ട

## ഒടിക്കുരുവിന്നു

മലയമുക്കി ത്രൈലൊക്യമൊഹിനി പൂവ്വാംകുറുന്തല കഞ്ഞുണ്ണി ഇവ ഇടിച്ചുപിഴിഞ്ഞനീർ കാലിന്റെ പെരുവിരലിന്റെ നഖത്തിന്മെൽ വീഴ്ത്തുക ഒടിക്കുരു ശമിക്കും

## ഗജചമ്മത്തിന്നു

മുഴങ്കാൽക്കു താഴെ നരിയാണിക്കുമീതെ ഉണ്ടാകുന്നതിന്നു— തെച്ചിവെര തെങ്ങാപ്പാലിലരച്ച തെക്ക നാല്പാമരം കഷായം വെച്ചു തെച്ചിപ്പൂവു ആനടിയൻ ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണയും നെയ്യും തെങ്ങാപ്പാലും കൂട്ടി ത്രിഫല എരട്ടിമധുരം നന്നാറിക്കിഴങ്ങ തെച്ചിവെര ഇവ കൽക്കമിട്ടു കാച്ചി ആ എണ്ണ പുരട്ടുക പാവൊട്ടി സെവിക്ക തിക്തകം നെയ്യ സെവിക്ക ഗജചമ്മം ശമിക്കും

## ചുണങ്ങിന്നു

പൊങ്കാരം തിപ്പലിമെൽ വെച്ചു പൊരിച്ചു അത പൊടിച്ചുചെ

ട്ടിപ്പൊടികൊട്ടം അരിത്ത്യാരം ജീരകംമൂന്നും വെളുത്തൊലി ചന്ദനം തെറ്റിവെര ചാണമെലെവുള്ളതും ഇവ കൽക്കമിട്ടഎള്ളു പാകത്തിലരിച്ചു തലയ്ക്കും മെലെയ്ക്കും തെക്ക, കിട്ടാണ്ടംക്ക എല്ലാ വ്യാധികൾക്കും നന്ന

പിന്നൊസെവിപ്പാൻ— പുല്ലാനിക്കരുന്ന പെഴിൻകരുന്ന പായിട്ടക്കരുന്ന ഞൊറക്കരുന്ന ഞൊവൽക്കരുന്ന പിച്ചകത്തില പച്ചമഞ്ഞൾ തെച്ചിവെര മുത്തിള അടലിത്തൊലി നിലപ്പന കിഴങ്ങ ഇവ ഇടിച്ചുപിഴിഞ്ഞഎണ്ണയും നെയ്യുംവെളിച്ചെണ്ണയും സമംകൂട്ടി കരിക ഇടിച്ചുപിഴിഞ്ഞകൂട്ടി അരിത്ത്യാര ജീരകം മൂന്ന കൽക്കമിട്ട കാച്ചിസെവിക്ക, നീർ കരപ്പൻ എന്ന വ്യാധി ശമിക്കും,

പുവപ്പിന— തെറ്റിവെര ഞൊട്ടാഞ്ഞൊട്ടാലിയരച്ചു തെക്ക, ശമിക്കും, കുന്നിവെറ്റില മൊരിൽ പുഴുങ്ങി അരച്ചു തെക്ക പുവപ്പു ശമിക്കും അപ്പൂപ്പന്നും സെവിക്ക.

ഉദരവ്യാധിക്ക— [illegible] കരിഞ്ജീരകവും കൂട്ടിമൊരിൽ കുടിസെവിക്ക ഇവ കിട്ടാണ്ടങ്ങൾക്കുള്ള ചികിത്സാ.

കരപ്പമാറാൻ— കടുക ഇടിച്ചു പിഴിഞ്ഞവെള്ളത്തിൽ കഞ്ചാവു കിഴികെട്ടിയിട്ട ഒരു ദിവസം കഴിഞ്ഞാലെടുത്ത ഉണക്കിപ്പൊടിച്ചു ജാതിക്ക കരയാമ്പൂ ജാതിപത്രിക വരട്ടുപാച്ചി എലത്തരി ഗ്രാമ്പൂ ഇവ സമം കൂട്ടിപ്പൊടിച്ചു അതിലിട്ട കഞ്ചാവു കൂട്ടി താഞ്ഞിക്കയും മൊരിൽ പുഴുങ്ങി തൊലിയും ഉള്ളിലെ ഒലവും കളഞ്ഞ അത്തെ കടലപൊടിച്ചു മൊറെത്തിൽ കൂട്ടി ശർക്കരയിൽ കൂട്ടിസെവിക്ക തെനിലുമാം ഉപ്പുംപുളിയും വർജിക്ക, നീരും മാംസം കൂട്ടുക രണ്ടുനെരവും സെവിക്ക, കരപ്പമാറും.

എള്ളുകൊഴമ്പ— ഞെട്ടാഞെട്ടങ്ങ എരുകിന്തൊലി കടുക പൊന്നാങ്കണ്ണി ശതാവരികിഴങ്ങ ചിറ്റമൃത കാട്ടുമുല്ലവെര മൽതൊലി ഇടിഞ്ഞിൽതൊലി ഇവസമം കൂട്ടി ഇടിച്ചു പിഴിഞ്ഞ വെള്ളപ്പു ഉരിയാൽ ഉറരിക്ക ഉഴന്ന ഉറലും വെളുത്ത കച്ചുള്ളെപ്പൊടിയും തെനും ചിതൽ നെയ്യും പാലും കൂട്ടി ഉരസി തലൊട്ട കിക്കുഴിഞ്ഞവർക്കും ചിണമന്നവർക്കും നന്ന

അയമൊഴമ്പ— ത്രിഫല എരട്ടിമധുരം ആവണക്കിൻവെര ശതാവരികിഴങ്ങ കറുന്നൊട്ടിവെര കുമിഴിൻവെര ഇവ കഷായം വെച്ചു എട്ടൊന്ന ശെഷം എണ്ണയും നെയ്യും സമംകൂട്ടി അത്ര പാലും കൂട്ടി ഇടിച്ചുപിഴിവാൻ ശതാവരികിഴങ്ങ കാട്ടുമുല്ലവെരമൽതൊലി നന്നാറികിഴങ്ങ താമരവളയം ആവണക്കിലനാ

മരിയില ഉങ്ങത്തില നെല്ലിയില നാല്പാമരത്തിൻകൂമ്പ, കരുക, പൊന്നാങ്ങാണി ഇവ ഇടിച്ച പിഴിഞ്ഞ കൂട്ടി ത്രിഫല, ഏററി മധുരം ഇവ കൽക്കമിട്ട അരിക്കുന്ന പാത്രത്തിൽ വെള്ളത്ത ചെഞ്ചല്യം പൊടിച്ചിട്ടമെഴുകമരിഞ്ഞിട്ട ചിക്കണപാകത്തിലരിച്ച ഉരസി തേക്ക മുറിക്കും ശോണിതത്തിന്നും കടച്ചിൽക്കും ഉളുക്കിയതിന്നും കയ്യും കാലും മടക്കിക്കൂടാത്തതിന്നും തേക്ക—ഇതഞ്ഞായ കൊഴമ്പ

ഇടിഞ്ഞിൽതൊലി, തിനയരി, ശതാവരിക്കിഴങ്ങ ഇവ അരച്ച കൊഴിമുട്ടയും ചിതർ നെയ്യും പാലും കൂട്ടി തേക്ക തിരമ്പിയതിന്നും വീണകന്നതിന്നും നന്ന കൊഴിമുട്ട വെള്ളാത്തയക്കും കച്ചുപ്പൊടി

## അഥ മർമ്മചികിത്സ

എല്ലാ മർമ്മങ്ങളിലും മുറിഞ്ഞാൽ കഷായത്തിന്ന— മുത്തങ്ങ, ചന്ദനം ഇരുവേലി, പപ്പടകം, ചുക്ക, രാമച്ചം കൊടിയാവണക്ക, കരിമ്പനക്കൂമ്പ ഇവ കഷായം ജീരകം മേമ്പൊടിയായിസേവിക്ക മുറിഞ്ഞുള്ള പനിശമിക്കും

മർമ്മക്ഷതത്തിന്ന കഷായം—ജീരകം, കൊടിയാവണക്ക, കരിമ്പനക്കൂമ്പ, മുക്കുറ്റി, ചിററമൃത പഴുപ്പാവിലഞെട്ടി, ചുക്ക കരിമ്പ, ചെര ഇവ കഷായം— ജീരകം മേമ്പൊടിയായി സേവിക്ക ഈക്കഷായത്തിൽ മർമ്മഗുളിക സേവിക്ക.

മർമ്മഗുളികക്കുള്ള മരുന്ന—ജീരകം അക്കിക്കറുക, കരാശാണി, ചിററമൃതിൻ ഊറൽ കിരിയാത്ത ഇവ കരവള്ളി പിഴിഞ്ഞ നീററിലരച്ച നിഴലിലുണക്കി ജീരകവെള്ളത്തിൽ സേവിക്ക മർമ്മമെല്ലാം ശമിക്കും

വായുഗുളികസേവിക്ക വയററിൽ പാരിച്ചമുറിക്ക തിളച്ച നീരും നെയ്യും കൂട്ടിയതിൽ മർമ്മഗുളിക സേവിക്ക പിന്നെ എണ്ണയും നെയ്യും തേച്ച പാത്തിയിൽ കിടത്തുക പാരിച്ച മുറിക്ക വെള്ളത്തെയ്യാവൂ പിന്നെ മുറിക്ക ധാരക്കു മരുന്ന കരുക, പൊന്നാങ്ങാണി, ചിററമൃത ശതാവരിക്കിഴങ്ങ മൊടക്കത്തില ഇവ ഇടിച്ച പിഴിഞ്ഞ പാലും കൂട്ടി കാട്ടുമുല്ലവെരുതോൽ തൊലിഅരച്ചകലക്കി ധാരയിടുക കടച്ചിൽ പാരമെങ്കിൽ കരുന്തോട്ടി കഷായംകൂടെ കുറെ കൂട്ടികൊൾക ക്ഷീരധാരം കഷായത്തിൽ കരുന്തോട്ടി കൂട്ടി സേവിക്ക പനിയും കടച്ചിലും ശമിക്കും

യൊളം കറവപ്പാനെകം നിലത്ത വീഴാതെ എടുത്തതും ഇതിൽ നാലുകഴഞ്ചു ത്രികടു മറെറവ ഓരൊ കഴഞ്ചിന്ന കണ്ടുകൂട്ടി ഗൊമൂത്രത്തിലും നൊച്ചിയിലച്ചാററിലും തുളസിച്ചാററിലും ക്രമത്താലെ ഓരൊ ദിവസം അരച്ചു കന്നിക്കുരുപ്രമാണം ഗുളിക പുതുകലത്തിൽ ഇട്ടുവെച്ചു ഉണങ്ങിയാൽ മുളകസഞ്ചിയിൽ സംഗ്രഹിച്ചു ഇഞ്ചിച്ചാററിൽ തുളസിച്ചാററിൽ ആടലൊടകച്ചാററിൽ താൻ സെവിക്ക വിഷഹിതങ്ങളും സന്നിക്കും നന്ന അഞ്ജനത്തിന്നുഗുളിക — കവുങ്ങിൻവെരും തെങ്ങിൻതൊലിയും കാഞ്ഞിരത്തൊലിയും മുളകും ഒററ ഉള്ളിക്കടവും കൂടി അരെച്ചു കന്നിപ്രമാണം ഗുളിക നിഴലിലുണക്കി നരമൂത്രത്തിൽ അരെച്ചു കണ്ണെഴുതുക. വിഷം ശമിക്കും.

## വൈദ്യാമൃതതരംഗിണി

### സമാപ്തം

